www.bethelpatrika.org

ഒക്ടോബർ - 2008 വാല്യം - 21 ലക്കം - 10

# ബഥേൽ പത്രിക

## ചെങ്ങന്നൂർ ഭദ്രാസനത്തിന്റെ മുഖപത്രം




## സാന്ത്വന സാമീപ്യമായ്...

ഒക്ടോബർ - 2008 വാല്യം - 21 ലക്കം - 10

# ബഥേൽ പത്രിക

**ചെങ്ങന്നൂർ ഭദ്രാസന മുഖപത്രം**

## താളുകൾ മറിക്കുമ്പോൾ



**BETHEL PATRIKA**
P.B. No. 38, Chengannur
Ph: 0479-2451331





മുഖചിത്രം:
**പ. പരുമല തിരുമേനിയുടെ കബറിടം**

### വരിസംഖ്യ

ഒരുവർഷം 60 രൂപ, രണ്ട് വർഷം 100 രൂപ, അഞ്ച് വർഷം 250 രൂപ
ആയുഷ്ക്കാലം 750 രൂപ

| | |
|---|---|
| BACK COVER FULL PAGE (COLOUR) | 2500/- |
| BACK INSIDE FULL PAGE | 1500/- |
| BACK INSIDE HALF PAGE | 750/- |
| QUARTER PAGE | 300/- |
| FAVOURS RECEIVED | 250/- |

വ്യക്തികൾ, സ്ഥാപനങ്ങൾ, ചരമവാർഷികങ്ങൾ, ഉപകാര സ്മരണകൾ, വിവാഹ വാർഷിക ആശംസകൾ തുടങ്ങിയവയുടെ പരസ്യങ്ങൾ സ്വീകരിക്കുന്നതാണ്.

**വായനക്കാരുടെ ശ്രദ്ധയ്ക്ക്**

വായനക്കാർ ദയവായി വരിസംഖ്യ പുതുക്കി ഞങ്ങളോടു സഹകരിക്കുക

മുഖമൊഴി

# വിവാദങ്ങളുടെ ബലിയാടുകൾ

സാക്ഷരതാ ബോധം കൊണ്ടും, ഭൂപ്രദേശ ഘടനകൊണ്ടും അതിശീഘ്രം വളരുവാൻ കഴിയുമായിരുന്ന കേരള സംസ്ഥാനത്തിന്റെ വികസന പാരമ്പര്യം ഇനിയെങ്കിലും നാം കണ്ണു തുറന്ന് കാണേണ്ടിയിരിക്കുന്നു. കൊട്ടിഘോഷിക്കപ്പെടുന്ന പദ്ധതികൾ പോലും അകാല ചരമമടയുന്നതിന് എന്താണ് കാരണം? ഭൂരിഭാഗം കർമ്മ പദ്ധതികളും ചുമപ്പു നാടയിൽ അന്ത്യവിശ്രമം കൊള്ളുന്നത് വിവാദങ്ങളുടെ ബലിയാടുകൾ ആക്കപ്പെട്ടതിനാലാണ്.

ആശയങ്ങളുടെയും, കർമ്മ പദ്ധതികളുടെയും, നന്മ തിന്മകളെപ്പറ്റി ആശയപരമായ സംവാദങ്ങൾ അനിവാര്യമാണ്. എന്നാൽ കുട്ടി പിറക്കുന്നതിന് മുമ്പ് ഉപജാപങ്ങൾക്ക് കോപ്പുകൂട്ടുന്ന നിഷേധാത്മക സമീപനമാണ് കേരള വികസനത്തെ എപ്പോഴും പുറകോട്ടു നയിക്കുന്നത്.

വിവാദങ്ങളെ സൃഷ്ടിക്കുന്നവരും ആഘോഷിക്കുന്നവരും ആണ് നമ്മൾക്ക് ചുറ്റും ഏറെയുള്ളത് പട്ടിയെ പേപ്പട്ടിയായി ചിത്രീകരിച്ച് തല്ലിക്കൊല്ലുന്നവർ, വ്യക്തിയെ മാനസിക രോഗിയായി ചിത്രീകരിച്ച് സെല്ലിൽ അടക്കുന്നവർ, കർമ്മപദ്ധതികളെ വിവാദങ്ങളിൽ തളച്ച് ഉച്ചാടനം ചെയ്യുന്നു.

കഴിഞ്ഞ ഒരു വർഷക്കാലം പത്ര താളുകളിൽ എന്തെല്ലാം വിവാദങ്ങൾ ആഘോഷിക്കപ്പെട്ടു. അന്ത്യകൂദാശ മുതൽ ഏകജാലകം വരെയുള്ള വിവാദങ്ങളെ പിന്നിട്ട് അവ ഇന്ന് പുതിയ വഴിത്തിരിവുകളിൽ ആണ്. വിവാദങ്ങളുടെ കൊഴുപ്പുകൂട്ടി തങ്ങൾ കല്ല് എറിഞ്ഞ പദ്ധതികളെ ഒരു സങ്കോചമില്ലാതെ പിൽക്കാലത്ത് നെഞ്ചിലേറ്റുന്ന ഗതികേടിനും കേരള ജനത സാക്ഷിയാകുന്നു. ക്യാമറാ കണ്ണിനെ നോക്കി വിളിച്ചു പറഞ്ഞത് എല്ലാം ഒരു നാണമില്ലാതെ വിഴുങ്ങുന്നവർ നമുക്ക് ചുറ്റും നിരവധി. ഒരാഴ്ചയ്ക്ക് ഉള്ളിൽ തന്നെ അനുകൂലിച്ചും പ്രതികൂലിച്ചും അഭിപ്രായം രേഖപ്പെടുത്തുന്ന വീരന്മാരും ഈ കൂട്ടത്തിലുണ്ട്.

വിവാദങ്ങൾക്ക് കൊഴുപ്പുകൂട്ടി വികസനത്തെ തെരുവിൽ തല്ലിക്കൊല്ലുന്നവർ കേരള ജനതക്ക് താങ്ങുവാൻ കഴിയാത്ത ജീവിത ചുറ്റുപാടുകളെ തീർത്തും അവഗണിക്കുന്നു. 2 രൂപയ്ക്ക് റേഷൻ അരി നൽകുന്ന തമിഴ്നാടിന്റെ അതിർത്തിയിൽ ജനത്തിന്റെ ഉള്ള റേഷനരിയിലും കല്ലുവാരിയിടാനാണ് ഇവിടെ പലരുടെയും ശ്രമം.

ദൈവം കനിഞ്ഞു നൽകുന്ന ഭൂവിഭവങ്ങളും മറ്റ് സ്രോതസ്സുകളും ഫലപ്രദമായി വിനിയോഗിക്കാൻ ഇനിയും കേരള സംസ്ഥാനത്തിനു കഴിഞ്ഞിട്ടില്ല. കരിമണലിനു ചുറ്റും രാഷ്ട്രീയ പ്രത്യയ ശാസ്ത്ര കോട്ടകൾ നിർമ്മിക്കാനല്ലാതെ ഈ അമൂല്യ സ്രോതസ്സിന്റെ ദൂരവ്യാപകമായ വിപണന സാദ്ധ്യതകളെപ്പറ്റി എന്ത് ക്രിയാത്മക സംവാദങ്ങൾ നാം നടത്തി !

ബംഗാളിൽ ഉൾപ്പെടെ രാഷ്ട്രീയ പ്രത്യയശാസ്ത്ര ഉരുക്കു കോട്ടകൾ വികസനത്തിനു വഴിമാറിയപ്പോൾ ഇവിടെ നാം സ്മാർട്ട് സിറ്റി ഉൾപ്പെടെയുള്ള വികസന പദ്ധതികൾക്ക് ശവകുടീരങ്ങൾ പണിയുന്ന തിരക്കിലാണ്.

അനാവശ്യ വിവാദങ്ങൾ സൃഷ്ടിക്കുന്ന അന്തപുരവാസികളും അവ ആഘോഷിക്കുന്ന മാധ്യമ 'സിൻഡിക്കേറ്റും' തുറന്നു വിടുന്ന ദുർഭൂതങ്ങൾ കേരള വികസനത്തിന് എക്കാലവും പേക്കിനാക്കൾ തന്നെയാണ്. കൊടികൾ നമുക്ക് മാറിമാറി പിടിക്കാം. മുദ്രാവാക്യങ്ങൾ നമുക്ക് മാറിമാറി വിളിക്കാം. എന്നാൽ ഇരിക്കുന്ന കമ്പ് മുറിക്കുന്ന സമീപനം അവസാനിപ്പിക്കുവാൻ കാലമായി. മാറി മാറിയോ ഒറ്റയ്ക്കോ ആർക്കും ഇവിടെ ഭരിക്കാം. കേരള സംസ്ഥാനത്തെ വികസന പാപ്പരത്വത്തിൽ നിന്ന് മോചിപ്പിക്കുവാൻ ജനം തെരുവിലിറങ്ങുന്ന അവസ്ഥാവിശേഷമുണ്ടായാൽ അതിനെ മറ്റൊരു വിമോചന സമരമെന്ന് ആരും പേരിട്ടു വിളിക്കരുത്.

**ഫാ. തോമസ് അമയിൽ**

ഇടയലേഖനം

# ഭാരത ക്രൈസ്തവ പാരമ്പര്യം – വർഗ്ഗീയതയ്ക്കു മറുമരുന്ന്



മതനിരപേക്ഷതയ്ക്ക് പേരുകേട്ട ഭാരതഭൂമിയിൽ വർഗ്ഗീയതയുടെ വിത്തുകൾ പാകാനുള്ള ശ്രമങ്ങളെ ദേശബോധമുള്ള ഇന്ത്യൻ ജനത എക്കാലവും ചെറുത്തു തോല്പിച്ചിട്ടുണ്ട്. സ്വാതന്ത്ര്യാനന്തര ഭാരതത്തിന്റെ വളർച്ചയ്ക്ക് നിർണ്ണായക സംഭാവനകൾ നൽകിയ ക്രൈസ്തവ പ്രേക്ഷിത ദൗത്യം ഇന്ന് സംശയത്തിന്റെ മുൾമുനയിലാണ്. ഒറീസായിലും, കർണ്ണാടകയിലുമൊക്കെ അതിന്റെ പ്രതിധ്വനികൾ മുഴങ്ങിക്കഴിഞ്ഞു.

കേവലം ആരോപണങ്ങളുടെ പിൻബലത്തിൽ മനുഷ്യക്കുരുതി നടത്തുന്ന സ്ഥിതിവിശേഷമാണ് ഒറീസായിലുള്ളത്. കൊലപാതകം അത് ആരുചെയ്താലും, എന്തിന്റെ പേരിലായാലും ക്രൈസ്തവ ദർശനമനുസരിച്ച് കൊടിയ പാപമാണ്. ഒറീസായിലെ സ്വാമിജിയുടെ മരണത്തിന് ഉത്തരവാദികളെ നിയമത്തിന്റെ മുന്നിലെത്തിക്കുവാനും അവർക്ക് നീതിപീഠം വിധിക്കുന്ന പരമാവധി ശിക്ഷ നൽകുവാനും കഴിയണം. തെളിയിക്കപ്പെടാത്ത ആരോപണങ്ങളുടെ പിൻബലത്തിൽ ഒറീസായിൽ നടക്കുന്ന ക്രൈസ്തവ പീഡനങ്ങൾക്ക് അടിയന്തിര അറുതിയുണ്ടാകണം.

പ്രകൃതിക്ഷോഭം കടപുഴക്കിയ ആ സംസ്ഥാനത്തിന്റെ പുനർനിർമ്മാണത്തിന് ക്രൈസ്തവർ നൽകിയ നിർണ്ണായക സംഭാവനകൾ ആരും മറക്കരുത്. ഇന്നും ആ സംസ്ഥാനത്ത് ക്രൈസ്തവ മിഷനറിമാർ നടത്തുന്ന ജീവകാരുണ്യ പ്രവർത്തനങ്ങൾ നിരവധിയാണ്. ക്രൈസ്തവ മിഷനറിമാർ നടത്തുന്ന വിദ്യാലയങ്ങളിൽ നിന്ന് അറിവും വിജ്ഞാനവുമാർജ്ജിക്കുന്ന തലമുറ ജന്മിത്വ വ്യവസ്ഥയുടെ ചൂഷണ വ്യവസ്ഥകളെ ചോദ്യം ചെയ്യുന്നതിൽ അസഹിഷ്ണുത പൂണ്ട ഭൂജന്മികൾ വർഗ്ഗീയ ലഹളയ്ക്ക് ഒത്താശ ചെയ്യുന്നു എന്നത് പരക്കെ അംഗീകരിക്കപ്പെട്ട സത്യമാണ്.

നിർബ്ബന്ധിത മതം മാറ്റം എന്ന ആരോപണം പൊതു ചർച്ചയ്ക്ക് വിധേയമാക്കപ്പെടണം. യഥാത്ഥ ക്രൈസ്തവ ദർശനങ്ങൾ നിർബ്ബന്ധിത മതം മാറ്റത്തെ അനുകൂലിക്കുന്നില്ല. ക്രൈസ്തവ ദർശനങ്ങൾ പകരുന്ന സ്നേഹത്തിന്റെയും, നീതീബോധത്തിന്റെയും, കാരുണ്യത്തിന്റെയും പങ്കുവയ്ക്കലാണ് മിഷൻ പ്രവർത്തനത്തിലൂടെ സഭ ആഗ്രഹിക്കുന്നത്.

ക്രൈസ്തവ ദർശനങ്ങൾ ഉന്നം വയ്ക്കുന്ന മനംമാറ്റം എന്ന ആശയത്തെ അവഗണിച്ച് മതംമാറ്റം മുഖ്യ അജണ്ടയായി ഏറ്റെടുത്ത് പ്രവർത്തിക്കുന്ന ചില സമൂഹങ്ങളുടെ പ്രവർത്തന ശൈലികൾ ഇപ്പോഴുള്ള പ്രതിസന്ധികൾക്ക് ആക്കം കൂട്ടുന്നു. മത സാംസ്ക്കാരിക ബാഹുല്യമുള്ള ഭാരതഭൂമിയിൽ ഇത്തരം സമീപനങ്ങൾ ക്രൈസ്തവ ദർശനങ്ങളെ തുച്ഛീകരിക്കാൻ മാത്രമേ ഉപകരിക്കയുള്ളൂ.

വർഗ്ഗീയ സംഘർഷത്തിന്റെ മറവിൽ ചോര കുടിക്കുവാനും അധികാരം ഉറപ്പിക്കാനും ആഗ്രഹിക്കുന്ന അദൃശ്യശക്തികളെ പ്രതിരോധിക്കുവാൻ ദേശബോധമുള്ള ഭാരത തലമുറ ഉണരണം. ഒറീസായിലെ ക്രൈസ്തവർക്ക് നീതി ലഭിക്കുവാൻ സംസ്ഥാന–കേന്ദ്ര ഭരണകൂടങ്ങൾ ജാഗരൂകരാകണം.

ക്രൈസ്തവ വിശ്വാസവും ദേശബോധവുമുള്ള ഉത്തമ ഭാരത ക്രൈസ്തവ പാരമ്പര്യങ്ങളിൽ അഭിമാനം കൊള്ളാനും ആ പാരമ്പര്യങ്ങളെ പരിരക്ഷിക്കാനും വിശ്വാസി സമൂഹത്തിന് കഴിയുമ്പോൾ ആരാലും ചോദ്യം ചെയ്യപ്പെടാത്ത ക്രൈസ്തവ ദൗത്യം പൂർത്തീകരിക്കാൻ നമ്മുക്ക് കഴിയും.

ശേഷം പിന്നാലെ, ദൈവം അനുഗ്രഹിക്കട്ടെ.

**തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്ത**

അനുസ്മരണം

റവ. ഫാ. ഡോ. കെ. എം. ജോർജ്ജ്

# മനുഷ്യ സ്നേഹത്തിന്റെ വറ്റാത്ത ഉറവ

**'പരുമല കൊച്ചുതിരുമേനി'** എന്നു ജനങ്ങൾ വാത്സല്യപൂർവ്വം വിളിച്ചിരുന്ന പരുമല മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ ജീവിച്ചിരുന്ന കാലത്തുതന്നെ 'വിശുദ്ധൻ' എന്നു വിശേഷിക്കപ്പെട്ടിരുന്നു. 1902ൽ കാലംചെയ്ത പരുമല തിരുമേനിയെ മലങ്കര സഭ വിശുദ്ധനായി നാമകരണം ചെയ്യുന്നത് 1974ലാണ്. മലങ്കരസഭയിൽ അപൂർവ്വമാണ് ഇത്തരം ഔദ്യോഗിക നടപടി. പൗരസ്ത്യ ക്രിസ്തീയ പാരമ്പര്യത്തിൽ ജനങ്ങളുടെ അംഗീകാരവും സ്വീകരണവുമാണ് പ്രധാനം. എങ്കിലും ഔദ്യോഗിക സ്ഥിരീകരണമില്ലാതെ വിശുദ്ധന്മാരുടെ പേരിൽ പള്ളികളും മറ്റും പണിയാറില്ല.



പരുമലതിരുമേനി ജീവിച്ചിരുന്ന പത്തൊൻപതാം നൂറ്റാണ്ട് ഇന്ത്യയിൽ നവോത്ഥാന യുഗമാണ്. പാശ്ചാത്യ പ്രബുദ്ധതയുടെ സ്വാധീനത്തിൽ പുതിയ ചിന്തകളും കാഴ്ചപാടുകളും ഇവിടെ രൂപം കൊണ്ടു. മതം, വിദ്യാഭ്യാസം, ആചാരാനുഷ്ഠാനങ്ങൾ, സാമൂഹിക-രാഷ്ട്രീയ വ്യവസ്ഥകൾ എന്നിവയിലെല്ലാം വിപ്ലവകരമായ മാറ്റങ്ങളുടെ ശംഖൊലി കേട്ടുതുടങ്ങി. ഒരുവശത്ത് കുറയൊക്കെ അന്ധമായ പാശ്ചാത്യാനുകരണങ്ങളും മറുവശത്ത് നിഷേധാത്മകമായ തീവ്ര പ്രതികരണങ്ങളും ഉണ്ടായെങ്കിലും അവയ്ക്കിടയിൽ ഭാരതീയ സംസ്കാരം അതിന്റെ തിൻമയെകുറിച്ച് അവബോധം പ്രാപിക്കുകയായിരുന്നു.

യാഥാസ്ഥിതികമായ പാശ്ചാത്തലമായിരുന്നു പരുമലതിരുമേനിയുടേതെങ്കിലും സഭയിലും സമൂഹത്തിലും അപരിത്യാജമായ നവോത്ഥാനത്തെക്കുറിച്ച് ആ തപോധനൻ ആഴമായ ഉൾക്കാഴ്ച നടത്തി. അദ്ദേഹത്തിന്റെ ജനനത്തിന് ഏതാനും ദശകങ്ങൾക്ക് മുമ്പുതന്നെ പുതിയൊരു സാംസ്ക്കാരിക നവോത്ഥാനത്തിന് ചൂടുകാണിച്ചുകൊണ്ട് കോട്ടയത്ത് 1815ൽ മലങ്കരസഭ ആരംഭിച്ച പഴയസെമിനാരിയും അതിന്റെ ചുറ്റുവെളിച്ചവും പരുമലതിരുമേനിയുടെ പ്രബുദ്ധമായ മനസ്സിനെ സ്വാധീനിച്ചിട്ടുണ്ട്.

ഇംഗ്ലീഷ് മിഷനറിമാരുടെ പാശ്ചാത്യമായ നവീകരണ ശ്രമങ്ങളെ എതിർത്ത് പൗരസ്ത്യമായ മലങ്കര സഭയുടെ സ്വാതന്ത്ര്യവും തനിമയും കാത്തുസൂക്ഷിക്കാൻ ബദ്ധപ്രതിജ്ഞനായ പരുമലതിരുമേനി, മറുവശത്ത് ഇംഗ്ലീഷ് വിദ്യാഭ്യാസത്തെയും കേരളത്തെ അധഃസ്ഥിതർക്ക് അറിവിന്റെ വെളിച്ചം നൽകുന്ന സംരംഭങ്ങളും സർവ്വാത്മനാ പ്രോത്സാഹിപ്പിച്ചു. താണജാതിക്കാരുടെ ഉയർച്ചയ്ക്കും മേൽജാതിക്കാരുടെ നീതിബോധത്തിന്റെ വികസനത്തിനും ആത്മീയമായ ഉൽക്കർഷത്തിനും വിദ്യാഭ്യാസമല്ലാതെ മറ്റൊരു മാർഗ്ഗവുമില്ലെന്ന് അദ്ദേഹം കരുതി. 'എന്തെന്നാൽ ദൈവീകത്തിലും ലൗകീകത്തിലും പ്രകാശവും ജീവനുമായിട്ടുള്ളത് പഠിത്തമെന്നല്ലാതെ, അതിനുപരിയായി വേറൊന്നുമില്ലെന്ന് എല്ലാവരും സമ്മതിക്കുന്നതാകുന്നു.' അയിത്തവും ജാതീയമായ വിവേചനവും ക്രിസ്തീയദർശനത്തിനു വിരുദ്ധമായി കരുതിയ തിരുമേനിയുടെ മനുഷ്യസ്നേഹത്തെ പൂർണ്ണമായി ഉൾക്കൊള്ളാൻ ജാതിചങ്ങലയിൽ തളയ്ക്കപ്പെട്ടിരുന്ന മലങ്കരസഭയ്ക്ക് കഴിഞ്ഞില്ല. പാശ്ചാത്യമായ നവീകരണശ്രമങ്ങൾ ഭാരതീയ സംസ്കാരത്തിനും പൗരസ്ത്യ ക്രിസ്തീയതയ്ക്കും യോജിച്ചതല്ലെന്നു മനസിലാക്കിയ തിരുമേനി, പൗരസ്ത്യ പാരമ്പര്യത്തിൽ വേരൂന്നിയ ഒരു നവോത്ഥാന പ്രക്രിയയാണ് ദർശി

ച്ചത്. ഉർശ്ലേം യാത്രാവിവരണത്തിലൂടെ മലയാളത്തിൽ സഞ്ചാര സാഹിത്യത്തിന് ധന്യമായ കൈയ്യൊപ്പ് നൽകിയ പരുമലതിരുമേനി, മലയാളികളുടെ മനസ്സിന് പുതിയ ജാലകങ്ങൾ വെട്ടിതുറക്കുകയും പുതുമയാർന്ന പരിപ്രേഷ്യങ്ങൾ രൂപപ്പെടുത്തുകയും ചെയ്തു.

ക്രൈസ്തവർക്കിടയിലെ ഭിന്നതകൾ തിരുമേനിയെ അതീവ ദുഃഖിതനാക്കി. സഭയിൽ ഭിന്നതയ്ക്ക് കാരണമാകുന്ന പ്രവർത്തനങ്ങളിൽനിന്ന് ഒഴിഞ്ഞുനിൽക്കാൻ അദ്ദേഹം നിരന്തരം ജനങ്ങളെ പ്രബോധിപ്പിച്ചു.

മലങ്കരസഭയിൽ കക്ഷിവഴക്കുകൾ ആരംഭിക്കുന്നതിനു വളരെ മുമ്പുതന്നെ 'എല്ലാ പള്ളികളിലും, തമ്മിൽ തമ്മിൽ സമാധാനമില്ലാത്ത ജന്തുക്കളെപ്പോലെ കടിപിടി കൂടി, നശിച്ചു നശിച്ച്, അശേഷം മേൽഗതിയില്ലാതെ കഴിയുന്ന അവസ്ഥയെ തിരുമേനി രൂക്ഷമായി വിമർശിക്കുകയും അതിൽ ദുഃഖിക്കുകയും ചെയ്യുന്നു. ജനങ്ങളെയല്ല അവരെ നയിക്കുന്നവരെയാണ് കുറ്റക്കാരായി തിരുമേനി കാണുന്നത്.

'ഇതിനുള്ള കാരണം ആലോചിക്കുമ്പോൾ, ഭരണദോഷമെന്നല്ലാതെ ദൈവത്തിന്റെ റൂഹായ്ക്കടുത്ത ആട്ടിൻകൂട്ടത്തെ എന്തിന് കുറ്റം പറയുന്നു?' ദൈവീക നേതൃത്വത്തെ തിരുത്തുവാൻ, ഹെസക്കിൽ പ്രവാചകന്റെ വാക്കുകൾ കടമെടുക്കുന്ന തിരുമേനിയുടെ പ്രവാചക ശബ്ദം മൂർച്ചയേറിയതാണ്. 'നിങ്ങൾ ബലഹീനതയുള്ളതിനെ ശക്തിപ്പെടുത്താതെയും ദീനംപിടിച്ചതിനെ സൗഖ്യമാക്കാതെയും ഒടിഞ്ഞതിനെ മുറിവു കെട്ടാതെയും ആട്ടിക്കളയപ്പെടുന്നതിനെ തിരിച്ചുവരുത്താതെയും കാണാതെ പോയതിനെ അന്വേഷിക്കാതെയും ബലാൽക്കാരത്തോടും ക്രൂരതയോടും അവയെ ഭരിക്കുകയും ചെയ്യുന്നു.'

പൗരസ്ത്യ ക്രിസ്തീയതയുടെ തെളിച്ചമേറിയ ആദ്ധ്യാത്മീക സംസ്ക്കാരത്തെ അതീവ നേർമ്മയോടെ സ്വന്തം ജീവിതത്തിൽ പ്രകടമാക്കിയ പരുമലതിരുമേനി പ്രാർത്ഥനയുടെ ശക്തിയക്കുറിച്ച് നിരന്തരമായ പ്രബോധിപ്പിക്കുന്നു. അതിമനോഹരമായ നിർവചനമാണ് തിരുമേനി നൽകുന്നത്. 'പ്രാർത്ഥന'യെന്നത് ശൈശവത്തിലെ ഉത്സാഹവും യൗവനത്തിലെ ആശ്രയവും വാർദ്ധക്യത്തിലെ സമാധാനവുമാകുന്നു. ഹൃദയം നിറഞ്ഞ ഭക്തിയോടെ ചെയ്യുന്ന പ്രാർത്ഥന ദൈവം കൈക്കൊള്ളുകയും അനുഗ്രഹരൂപമായി അതു നമുക്ക് തിരികെ ലഭിക്കുകയും ചെയ്യുന്നു.

തന്റെ നാഥനായ ക്രിസ്തുവിനെപ്പോലെ, പരുമലതിരുമേനിയും അത്ഭുത സിദ്ധികളിൽ അമാനുഷ നേട്ടങ്ങളിലുമല്ല തന്റെ ആധ്യാത്മികതയുടെ അന്തഃസത്തയെ കാണുന്നത്. സംശുദ്ധമായ മനുഷ്യസ്നേഹവും സകല സൃഷ്ടിയോടുമുള്ള ആർദ്രതയുമാണ് യഥാർത്ഥമായ ആധ്യാത്മികതയുടെ കാതൽ എന്ന് തിരുമേനി വെളിപ്പെടുത്തുന്നു. 'സമസൃഷ്ടങ്ങളെ ആരു നല്ലവണ്ണം സ്നേഹിക്കുന്നുവോ അവനത്രേ ഉത്തമനായ ദൈവഭക്തൻ, എന്തെന്നാൽ ദൈവം സൃഷ്ടിക്കുന്നതെല്ലാം നമുക്കു സ്നേഹിക്കാനാണ്. പരുമലയിലെ പുണ്യഭൂമിയിലേക്ക് ആത്മീയ പ്രണാമം നടത്തുന്ന ലക്ഷോപലക്ഷം ജനങ്ങൾ സ്നേഹത്തിന്റെയും സഹാനുഭൂതിയുടേയും ആർദ്രമായ ഉറവിടമാണ് തേടുന്നത്. പ്രാർത്ഥനകൊണ്ടും മനുഷ്യസ്നേഹം കൊണ്ടും ക്രിസ്ത്യാനുരൂപിയായിത്തീർന്ന പരുമല മാർഗ്രീഗോറിയോസ് വറ്റാത്ത ആത്മീയ സ്രോതസ്സാണെന്നു ജനങ്ങൾക്കറിയാം.

*(2002 നവംബർ 1 വെള്ളി, മലയാളമനോരമ, പരുമല തിരുമേനി ചരമശതാബ്ദി സപ്ലിമെന്റ്)*

## പ. പരുമല തിരുമേനിയുടെ ധന്യവചസ്സുകൾ

*മറ്റുള്ളവരേക്കാൾ വലിയവൻ എന്നോർക്കരുത്. എത്ര ദരിദ്രൻ ആയാലും തങ്ങളേക്കാൾ അവൻ വലിയവൻ എന്നോർക്ക.*



***Do not consider yourself greater than others. Consider every man greater than yourself, however poor he may be***

പ്രതികരണം

തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്ത

# മേജർ ആർച്ചു ബിഷപ്പ് മാർ ക്ലീമ്മീസ് തിരുമേനിയുടെ അഭിമുഖം : ഒരു മറുപടി

സീറോ മലങ്കര കത്തോലിക്ക സഭയുടെ മേജർ ആർച്ച് ബിഷപ്പ് അഭിവന്ദ്യ മാർ ബസേലിയോസ് ക്ലീമ്മീസ് തിരുമേനിയുമായി ആരോ നടത്തിയ അഭിമുഖം പ്രസിദ്ധീകരിച്ചത് വായിക്കുവാൻ ഇടയായി.

ക്രൈസ്തവ സഭകളുടെ ഐക്യം അതിന്റെ പൂർണ്ണ അർത്ഥത്തിൽ സാധ്യമാകണമെന്ന അഭിവന്ദ്യ തിരുമേനിയുടെ അഭിലാഷം തികച്ചും ശ്ലാഘനീയമാണ്. ഈ അഭിലാഷം യേശു ക്രിസ്തുവിനെ കർത്താവും രക്ഷിതാവുമായി ഏറ്റു പറയുന്ന ഓരോ ഭാരതീയന്റെ മനസ്സിലും നിറഞ്ഞു നിൽക്കുന്നതാണെന്ന് ഞാനും ആത്മാർത്ഥമായി വിശ്വസിക്കുന്നു. ഭാരതീയ ക്രൈസ്തവരുടെ സഭൈക്യ സ്വപ്ന സാക്ഷാത്ക്കാരത്തിനുവേണ്ടി അഭിവന്ദ്യ ആർച്ച് ബിഷപ്പ് തിരുമേനിയോടൊപ്പം ഞാനും പ്രാർത്ഥിക്കുന്നു.

തിരുമേനിയുടെ സ്വപ്ന സാക്ഷാത്ക്കാര മാർഗ്ഗങ്ങളിലെ ചില ചിന്തകളോട് പ്രതികരിക്കട്ടെ:-

1) ഭാരത സഭയായ മലങ്കര ഓർത്തഡോക്സ് സഭയിലെ ഒരു മെത്രാപ്പോലീത്ത എന്ന നിലയിൽ എനിക്കു തിരുമേനിയുടെ സ്വപ്ന സാക്ഷാത്ക്കാര മാർഗ്ഗങ്ങളെ അതേപടി സ്വീകരിക്കുവാൻ സാധ്യമാകുന്നില്ല. മലങ്കരസഭ ആഗോള സഭയോട് ഐക്യപ്പെടണം എന്ന തിരുമേനിയുടെ പരാമർശം സഭാചരിത്രത്തോടും സഭാവിജ്ഞാനിയത്തോടും ഉള്ള വെല്ലുവിളിയായിട്ടാണ് ഞാൻ മനസ്സിലാക്കുന്നത്. സഭാചരിത്രവും സഭാവിജ്ഞാനിയവും compromise ചെയ്യപ്പെടാനുള്ളവയല്ല; പ്രത്യുത ഭൂതകാലത്ത് സംഭവിച്ച തെറ്റുകൾ തിരുത്തി മുന്നോട്ടു പോകുവാനുള്ള വഴികാട്ടികളാണ്. വഴികാട്ടികളെ വികൃതമാക്കിയാൽ മുന്നോട്ടുള്ള ഐക്യലക്ഷ്യ യാത്രയ്ക്ക് തടസ്സമുണ്ടാകും. അതാണിപ്പോൾ സംഭവിച്ചു കൊണ്ടിരിക്കുന്നത്.

2) ആഗോള സഭ എന്ന പേരിൽ ഒരു സഭയില്ല. എന്നാൽ ഏകവും വിശുദ്ധവും കാതോലികവും അപ്പോസ്തോലികവുമായ സഭയുണ്ട്. ക്രൈസ്തവ സഭകളുടെ ഐക്യം നിഖ്യാ – കുസ്തന്തീനോപ്പോലീസ് (325/381) വിശ്വാസ പ്രമാണത്തിൽ രേഖപ്പെടുത്തിയിരിക്കുന്ന ഈ നാലു വിശേഷണങ്ങളുടെ അടിസ്ഥാനത്തിലാണ് രൂപപ്പെടുത്തേണ്ടത്. നമ്മുടെ വിശ്വാസ പ്രമാണത്തിൽ ഈ നാലു വിശേഷണങ്ങളും രൂപപ്പെടുത്തിയ കാലത്തെ സഭയുടെ അവസ്ഥയും സ്വഭാവവും അഭിവന്ദ്യ ക്ലീമ്മീസ് ബസ്സേലിയോസ് തിരുമേനി കുറച്ചു കൂടി വ്യക്തതയോടെ മനസ്സിലാക്കുവാൻ ശ്രമിക്കുന്നത് ഉചിതമെന്നു തോന്നുന്നു. റോമിലും യരുശലേമിലും അലക്സാന്ത്രയിലും അന്ത്യോഖ്യയിലും ഇന്ത്യയിലും മറ്റു പല ദേശങ്ങളിലുമൊക്കെ കർത്താവിന്റെ സഭ അപ്പോസ്തോലൻമാരുടെ പ്രേഷിത പ്രവർത്തനത്തിന്റെ ഫലമായി സ്ഥാപിക്കപ്പെട്ടിരുന്നു. ദേശത്തിന്റെ പ്രാധാന്യമോ ചരിത്രപരമായ മറ്റു കാരണങ്ങളോ മൂലം ചില പ്രദേശങ്ങളിലെ സഭകൾക്ക് കൂടുതൽ പ്രശസ്തിയും പ്രാധാന്യവും ഉണ്ടായിരുന്നിരിക്കാം എങ്കിലും ഒരു പ്രദേശത്തെ സഭ മറ്റൊരു പ്രദേശത്തെ സഭയുടെ കീഴിൽ അണിനിരക്കണമെന്ന സിദ്ധാന്തം എങ്ങും തന്നെ ഉണ്ടായിട്ടില്ല. പഴയ റോമാ സാമ്രാജ്യത്തിന്റെ തലസ്ഥാനം എന്ന നിലയിൽ റോമായിലെ മെത്രാൻ പിൽക്കാലത്ത് തുടങ്ങിയ സർവ്വാധികാര സ്വഭാവത്തിന്റെ പ്രായോഗികതയിലാണ് സഭയിലെ പ്രധാന ഭിന്നതകളെല്ലാം ഉണ്ടായത്. കുസ്തന്തീനോപ്പോലീസിലെ സുന്നഹദോസിന്റെ കാലത്ത് (ഏ ഡി 381 ) സ്വയശീർ ഷകത്വവും ഉൾഭരണ സ്വാതന്ത്ര്യവും കാത്തു സൂക്ഷിച്ച പ്രാദേശിക സഭകളുടെ തലവൻമാർ ഒരുമിച്ച് കൂടിയാണ് ഏകവും വിശുദ്ധവും കാതോലികവും അപ്പോസ്തോലികവുമായ സഭയെന്ന പ്രഖ്യാപനം നടത്തിയത്. ഈ രീതിയിലൊരു സഭൈക്യ പ്രഖ്യാപനം നടത്തുവാനും ക്രൈസ്തവ സാക്ഷ്യം നിലനിർത്തുവാനും മലങ്കര സഭ ഉൾപ്പെടെയുള്ള പൗരസ്ത്യ ക്രൈസ്തവ സഭകൾ എന്നും ആഗ്രഹിക്കുന്നു.

പ്രാദേശിക സഭകൾ ആഗോള സഭയോടു ചേരുന്ന സഭൈക്യം അഭിവന്ദ്യ തിരുമേനി ഉദ്ദേശിക്കുന്നതുപോലെ ഓർത്തഡോക്സ്

സഭകൾ സ്വപ്നം കാണുന്നില്ല. വിശ്വാസത്തിന്റെ ഐക്യത്തിൽ സഭയിൽ കാതോലികത ദർശിക്കുന്ന സ്വപ്നമാണ് ഓർത്തഡോക്സ് സഭകൾക്കുളളത്. റോമിലെ സഭയെ ആഗോളസഭയെന്നു വിളിക്കുകയും അതിനോട് ഐക്യപ്പെടുന്നവരെ വ്യക്തികത (പ്രാദേശിക) സഭകൾ എന്നു വിളിക്കുകയും ചെയ്യുന്ന കാഴ്ചപ്പാട് അബദ്ധമാണെന്ന് ഓർത്തഡോക്സ് സഭ വിശ്വസിക്കുന്നു. ഒരു ശ്ലൈഹിക സഭയും തിരുമേനി ഉദ്ദേശിക്കുന്ന രീതിയിൽ ആഗോള സഭയല്ല; പ്രത്യുത സത്യവിശ്വാസത്തിന്റെ ഐക്യത്തിൽ കാതോലിക സഭയാണ്. കാതോലിക സ്വഭാവം നിലനിർത്തുന്ന ക്രൈസ്തവസഭകളുടെ കൂട്ടായ്മയും ഐക്യവും നമ്മുടെ സ്വപ്നമാകണം. ഈ സത്യം മുറുകെ പിടിച്ചാൽ മേൽക്കോയ്മ മനോഭാവവും കോളനി വത്ക്കരണവും അവസാനിക്കുകയും സഭയുടെ സമ്പൂർണ്ണ ഐക്യം സംജാതമാകുകയും ചെയ്യും.

3) ഭാരത സഭയിലെ ഐക്യം ഈ പൊതു സഭൈക്യത്തോടു ബന്ധപ്പെട്ടു നിൽക്കുന്നതാണ്.

മലങ്കര സഭ ഒരു ശ്ലൈഹീക സഭയാണ്. വി. കുർബ്ബാന ബന്ധത്തിലും വിശ്വാസത്തിലും സാർവ്വത്രികതയും, ഭരണനിർവ്വഹണത്തിലും ഇടയശുശ്രൂഷയിലും ദേശീയതയും പരസ്പര പൂരകങ്ങളായി നിലനിർത്തുന്ന ഈ സഭയുടെ പൈതൃകം കർത്തൃശിഷ്യനായ മാർത്തോമാശ്ലീഹായിൽ ഉറച്ചു നിൽക്കുന്നതാണ്. സഭയുടെ ചരിത്ര വഴികളിൽ വിശ്വാസപരമോ, ആരാധനാപരമോ, ഭരണപരമോ ആയ സംഗതികളുടെ നടത്തിപ്പിനായി വിദേശ സഹോദരി സഭകളുടെ സഹായങ്ങളും ഇടപെടലുകളും ഉണ്ടായിട്ടുണ്ടെന്നുളളത് യാഥാർത്ഥ്യമാണ്. എന്നാൽ സഭയുടെ സ്വത്വബോധവും സ്വയശീർഷകത്വവും മന:പൂർവ്വം ആർക്കെങ്കിലും അടിയറ വച്ചതായി ചരിത്രം സാക്ഷിക്കുന്നില്ല. വിദേശസഭകളുടെ മേൽക്കോയ്മ നുകത്തിലകപ്പെട്ടോ സത്യവിശ്വാസം ത്യജിച്ചോ വിവിധസമയങ്ങളിലായി മലങ്കര സഭാ ഗാത്രത്തിൽ നിന്നു വേറിട്ട് മാറിയവരാണ് ഇന്നു കാണുന്ന ഭാരതത്തിലെ കത്തോലിക്കാ റീത്തുകളും മറ്റു നവീകരണ വിഭാഗങ്ങളുമൊക്കെ. സഭ വിട്ടുപോയ ഒരു സമൂഹത്തിന്റെ സംഘ നേതാവായിട്ടാണ് ഞങ്ങൾ അഭിവന്ദ്യ തിരുമേനിയെ കാണുന്നതും.

തിരുമേനിയുടെ അഭിമുഖത്തിൽ സൂചിപ്പിച്ചിരിക്കുന്നതുപോലെ കേരളത്തിലെ ഓർത്തഡോക്സ് - യാക്കോബായ വിഭാഗങ്ങൾ പരസ്പരം കലഹിക്കുന്ന രണ്ടു സമൂഹങ്ങളല്ല; സഭയിലെ ഒരു വിഭാഗം സഭയുടെ തനിമയും സ്വത്വബോധവും സ്വയശീർഷകത്വവും നഷ്ടപ്പെടാതിരിക്കാൻ എതിരു നിൽക്കുന്ന വിഭാഗത്തോടു നടത്തുന്ന പോരാട്ടമായിട്ടുവേണം അതിനെകാണുവാൻ. 1930-കളിൽ ആർച്ച ബിഷപ്പ് മാർ ഈവാനിയോസ് സഭ വിട്ടുപോയപ്പോഴും ഇപ്പോഴുള്ള പോരാട്ടങ്ങളുടെ വക ഭേദങ്ങൾ ഉണ്ടായിരുന്നുവെന്ന സത്യവും തിരുമേനി വിസ്മരിക്കരുത്. ഇവിടെയാണ് പുനരൈക്യത്തിന്റെ സാദ്ധ്യത കാണുന്നത്. അഭിവന്ദ്യ ക്ലീമ്മീസ് തിരുമേനി നേതൃത്വം നല്കുന്ന മലങ്കര കാത്തോലിക്ക സഭ എന്നു വിളിക്കപ്പെടുന്ന സമൂഹവും മറ്റു സഭകളും മാതൃസഭയായ മലങ്കര സഭയിലേക്ക് തിരിച്ചുവരണം. നമുക്ക് ഒരുമിച്ച് ഒരു ഭാരതസഭയായി നിൽക്കാം. അതിനുശേഷം റോമിലെ ശ്ലൈഹിക സഭ ഉൾപ്പെടെയുള്ള എല്ലാ ശ്ലൈഹിക കാതോലിക /ഓർത്തഡോക്സ് സഭകളോടും ഐക്യത്തിലെത്തിച്ചേരുന്നതിനു വേണ്ടി ശ്രമിക്കാം. തിരുമേനിയുടെ സഭാവിജ്ഞാനീയവും എക്യൂമെനിസവും ഇന്നത്തെ റോമൻ കത്തോലിക്കാ സഭ വിഭാവനം ചെയ്യുന്നതാകരുത്. കർത്താവും ശ്ലീഹന്മാരും വിഭാവനം ചെയ്തു പകർന്ന് നൽകിയതിനോട് അനുരൂപപ്പെടുന്നതായിരിക്കണം. അങ്ങനെ വന്നാൽ തിരുമേനിയുടെ ആഗ്രഹം പോലെ ഭാരത സഭയുടെ പ്രധാന മേലദ്ധ്യക്ഷനായ പ. കാതോലിക്കാബാവായോടു ചേർന്ന് നിന്ന് വി. കുർബ്ബാന അർപ്പിക്കുന്നതിനു തിരുമേനിക്കു സാധിക്കും. ഓർത്തഡോക്സ് സഭ ആഗ്രഹിക്കുന്നത് റോമിന്റെ മെത്രാനും പത്രോസിന്റെ പിൻഗാമിയുമായ മാർപ്പാപ്പയോടു ചേർന്ന് പൂർണ്ണകൂട്ടായ്മയിൽ ശുശ്രൂഷ നടത്തുന്ന ഒരു സഭൈക്യം അല്ല; പ്രത്യുത റോമാ സഭ ഉൾപ്പെടെയുള്ള എല്ലാ ശ്ലൈഹീക സഭകളോടും ചേർന്ന് പൂർണ്ണകൂട്ടായ്മയിൽ ശുശ്രൂഷ നടത്തുന്നതിനു വേണ്ടിയുളള സഭൈക്യത്തിനാണ്. അങ്ങനെയാകുമ്പോൾ മാത്രമേ ഓരോ ദേശത്തും ഉണ്ടായിരിക്കേണ്ട പാത്രിയർക്കേറ്റുകൾക്കും, കാതോലിക്കേറ്റുകൾക്കും വിലയുണ്ടാവുകയുള്ളൂ. പാത്രിയർക്കേറ്റുകളെയും, കാതോലിക്കേറ്റുകളെയും അതിന്റെ പൂർണ്ണഅർത്ഥത്തിലും മൂല്യത്തിലും നിലനിർത്തണമെങ്കിൽ പുരാതന

സഭയിലെപ്പോലെ ഓരോ ദേശത്തും ഏകപാത്രിയർക്കീസോ കാതോലിക്കയോ ഉണ്ടാകണം. തന്നെയുമല്ല, ഓരോ ദേശത്തുമുള്ള പാത്രിയർക്കേറ്റുകൾ / കാതോലിക്കേറ്റുകൾ മറ്റു ദേശങ്ങളിലുള്ള പാത്രിയർക്കേറ്റുകൾ / കാതോലിക്കേറ്റുകളുമായി ശ്ലൈഹിക കൂട്ടായ്മ നിലനിർത്തുകയും വേണം. അതിലൊന്നായി റോമിലെ പാത്രയർക്കേറ്റിനെ സ്വീകരിക്കുന്നതിൽ ഓർത്തഡോക്സ് സഭയ്ക്ക് സന്തോഷമേയുള്ളൂ. ഇതിനു വേണമെങ്കിൽ തിരുമേനിയുടെ വാക്കായ **സാർവ്വത്രിക കൂട്ടായ്മ** എന്നു പേരു നൽകാവുന്നതാണ്. അങ്ങനെയായാൽ തിരുമേനി സ്ഥാനത്യാഗ സന്നദ്ധത പ്രകടിപ്പിച്ചിരിക്കുന്നതു പോലെ എല്ലാവരും പ്രകടിപ്പിക്കും.

5) ആർച്ച് ബിഷപ്പ് മാർ ഈവാനിയോസ് അവലംബിച്ചതും ഇപ്പോൾ അഭിവന്ദ്യ തിരുമേനി തുടരുന്നതുമായ സഭൈക്യരീതി ക്രിസ്തീയ മാണെന്നു കരുതുന്നില്ല. ഒന്നിച്ചു പ്രാർത്ഥിക്കുന്നതും ഒരുമിച്ചു തീർത്ഥാടനം നടത്തുന്നതും കേൾക്കാനും കാണാനും മനോഹാരിതയുള്ളതെങ്കിലും ചരിത്ര വഴികൾ നൽകുന്ന പാഠങ്ങൾ അവയൊക്കെ കൗശലത്തിന്റെ മാർഗ്ഗങ്ങളാണെന്നാണ്.

ഓർത്തഡോക്സ് പള്ളികളിൽ എവിടെയെങ്കിലും അല്പം പ്രതിസന്ധിയുണ്ടെങ്കിൽ അത് മുതലെടുത്ത് വിശ്വാസികളെ "പുനരൈക്യ" പ്പെടുത്തി ഓർത്തഡോക്സ് ദേവാലയങ്ങളുടെ അയൽപക്കത്തുതന്നെ കത്തോലിക്കാപള്ളികൾ സൃഷ്ടിക്കുന്നത് കപട പ്രേഷിതവൃത്തിയുടെ നിറമാണ് വെളിവാക്കുന്നത്. ക്രൈസ്തവ സഭ എന്ന നിലയിൽ തിരുമേനിയുടെ സഭ അക്രൈസ്തവരുടെ ഇടയിൽ നടത്തുന്ന സേവനങ്ങളെ ശ്ലാഘിക്കേണ്ടതാണ്. പാശ്ചാത്യ ദേശങ്ങളിലെ സാമ്പത്തികവ്യവസ്ഥയിൽ മാറ്റം സംഭവിക്കാത്തിടത്തോളം കാലം അതു സാധിക്കുകയും ചെയ്യും എന്നാൽ സ്വദേശത്തും വിദേശത്തുമുള്ള ഭാരത സഭാമക്കളുടെ കാശുകൊണ്ടു മാത്രം പ്രേഷിത പ്രവർത്തനം നടത്തുന്ന മലങ്കര സഭയുടെ മിഷൻ പ്രവർത്തനങ്ങളുമായി താരതമ്യം ചെയ്യുമ്പോൾ കത്തോലിക്ക സമൂഹം ഇനിയും അധികം മുന്നോട്ടു പോകേണ്ടിയിരിക്കുന്നു. ഓർത്ത ഡോക്സ് സഭ ആളെപ്പിടുത്തവും മതം മാറ്റവും പ്രോത്സാഹിപ്പിക്കാറില്ല; എന്നാൽ സാമൂഹ്യ സേവനത്തിൽ ഓർത്തഡോക്സ് സഭ ഒട്ടും പിന്നിലല്ല എന്ന് അഭിവന്ദ്യ ക്ലീമ്മീസ് തിരുമേനി മനസിലാക്കുന്നതു നല്ലതായിരിക്കും.

ചരിത്രത്തിന്റെ ദുർവ്യാഖ്യാനവും മാറ്റിയെഴുത്തും അപകടകരമാണ്. ഇപ്പോൾ മലങ്കര സഭാ ചരിത്രത്തിന്റെ ഗതിയും അപകടകരമായ അവസ്ഥയിലാണ്. അഭിവന്ദ്യ തിരുമേനി നേതൃത്വം കൊടുക്കുന്ന സഭാ സമൂഹങ്ങൾ ചരിത്രത്തെ വികലമാക്കി അവതരിപ്പിക്കുവാൻ കാണിക്കുന്ന "സഭൈക്യ സ്നേഹം" അപകടകരമായ ഒരവസ്ഥയിലേക്ക് നീങ്ങിക്കൊണ്ടിരിക്കുന്നു. സത്യം മനസ്സിലാക്കുകയും സത്യത്തിന്റെ വഴിയിലൂടെ ദൈവ ജനത്തെ നയിക്കുകയും ചെയ്യുക അങ്ങനെ യാകുമ്പോൾ സഭൈക്യം സാധ്യമാവുകയും സമൂഹ മുമ്പാകെ ക്രൈസ്തവ സാക്ഷ്യം നിലനിർത്തുവാൻ കഴിയുകയും ചെയ്യും. □



പുത്തൻകാവ് ഡിസ്ട്രിക്ട് സണ്ടേ സ്ക്കൂൾ 2007 ഓവറോൾ ചാമ്പ്യൻഷിപ്പ് നേടിയ ആറാട്ടുപുഴ സെന്റ് ജോർജ്ജ് സണ്ടേസ്ക്കൂൾ അദ്ധ്യാപകരും വിദ്യാർത്ഥി കളും വികാരി ഫാ. തോമസ് ജോസഫിനോ ടൊപ്പം.

### ചെങ്ങന്നൂർ ഭദ്രാസനത്തിൽ പ. പരുമല തിരുമേനി ശിലാസ്ഥാപനം നടത്തിയ പള്ളികൾ

**AD 1867** സെന്റ് തോമസ് വലിയപള്ളി ഉമയാറ്റുകര
**AD 1882** സെന്റ് മേരീസ് പള്ളി ഇടവങ്കാട്
**AD 1890** മാർ ഗ്രീഗോറിയോസ് പള്ളി പേരിശ്ശേരി ഈസ്റ്റ്
**AD 1890** യോർദ്ദാൻപുരം മാർ ഗ്രീഗോറിയോസ് (കാളികുന്ന്)
**AD 1892** വെണ്മണി പള്ളി ചാപ്പൽ
**AD 1893** സെന്റ് ജോർജ്ജ് അറത്തിൽ
**AD 1895** സെന്റ് ഏലിയാസ് പള്ളി ബുധനൂർ
**AD 1898** സെന്റ് മേരീസ് പള്ളി ഉള്ളന്നൂർ

വിശ്വാസപഠനം

ഫാ. ഡോ. എം. ജോൺ പണിക്കർ

# സൗഖ്യദാനത്തിന്റെ കൂദാശകൾ

*തുടർച്ച*

**വി. കുർബ്ബാന സഭയുടെ സമ്പൂർണ്ണമായ ആരാധനയാണ്**

വി. കുർബ്ബാന സഭയുടെ സമ്പൂർണ്ണമായ ആരാധനയാകയാൽ എല്ലാ കൂദാശകളുടെ കൂദാശയായും എല്ലാ രഹസ്യങ്ങളുടെ രഹസ്യമായും (Sacrament of Sacraments/ Mystery of Mystries) സഭയിൽ കണക്കാക്കപ്പെടുന്നു. സഭയിലെ എല്ലാ കൂദാശകളുടെയും അർത്ഥം പൂർണ്ണമാക്കപ്പെടുന്നത് വി.കുർബ്ബാനയിലാണ്. സ്വർഗ്ഗവും ഭൂമിയും ഒരുമിച്ചു ചേരുന്ന ഭയങ്കരവും സംഭ്രമജനകവുമായ അനുഭവം വി.കുർബ്ബാനയിൽ പ്രകടമാക്കുന്നു. ജീവിച്ചിരിക്കുന്ന വിശ്വാസികൾ മാത്രമല്ല, വിശ്വാസികളായ സകല പരേതരും വിശുദ്ധരും അതിൽ പങ്കെടുക്കുന്നു. ആദിമുതൽ ഇന്നേയോളം ദൈവേഷ്ടം പ്രവർത്തിച്ചിട്ടുള്ള സകലരെയും നാം അനുസ്മരിക്കുകയും സകല സൃഷ്ടിയെയും ദൈവസന്നിധിയിൽ സമർപ്പിക്കുകയും ചെയ്യുന്ന അനുഭവമാണ് വി. കുർബ്ബാനയിൽ ഉള്ളത്. ദൈവമാതാവായ വി. മറിയാമിനെയും അപ്പോസ്തോലന്മാരെയും പ്രവാചകന്മാരെയും, മാലാഖമാരുടെ അദൃശ്യഗണത്തെയും പൂർവ്വികരെയും ഓർത്ത് ദൈവസന്നിധിയിൽ പ്രാർത്ഥന നടത്തുന്ന സ്വർഗ്ഗീയാനുഭവം വി. കുർബ്ബാനയുടെ പ്രധാന സ്വഭാവമാണ്. അവരും നമുക്കുവേണ്ടി പ്രാർത്ഥിക്കുമ്പോൾ പ്രാർത്ഥനയെന്ന പ്രാണവായുവിലൂടെ നാമും അവരും ക്രിസ്തുവിൽ ഒന്നായി തീരുന്നു. ജീവിച്ചിരിക്കുന്നതിൽ, ദാരിദ്ര്യവും ക്ലേശവും അനുഭവിക്കുന്നവരെയും രോഗികളെയും അനാഥരെയും വിധവകളെയും അനുതാപികളെയും പ്രത്യേകമായി നാം ഓർക്കുന്നുണ്ട്. സ്നേഹനിർഭരമായ ഈ അനുഭവം വി. കുർബ്ബാനയുടെ ഒരുക്ക ശുശ്രൂഷയിലും പരസ്യ പ്രാർത്ഥനകളിലും പ്രകടമാണ്. പ്രത്യേകിച്ച് വി.കുർബ്ബാനയിലെ തുബ്ദേനുകൾ സഭയുടെ പരമപ്രധാനമായ മദ്ധ്യസ്ഥ പ്രാർത്ഥനകളാണ്. ജീവനുള്ളവർക്കു വേണ്ടിയും വാങ്ങിപ്പോയവർക്കു വേണ്ടിയും മൂന്നുവീതം നടത്തപ്പെടുന്ന ഈ പ്രാർത്ഥനകളിൽ സഭയെ നയിക്കുന്ന ഇടയന്മാർ, രോഗവും ദുഃഖവും ക്ലേശവും ബുദ്ധിമുട്ടും ജീവിതത്തിലെ മറ്റു പ്രതിസന്ധികളും അനുഭവിക്കുന്ന വിശ്വാസികൾ, ജനങ്ങൾ, ഭരണകർത്താക്കൾ, ദൈവമാതാവ്, വിശുദ്ധർ, സഹദേന്മാർ, ശ്ലീഹന്മാർ, പിതാക്കന്മാർ, ഗുരുക്കന്മാർ വാങ്ങിപ്പോയവർ തുടങ്ങി എല്ലാവരെയും ഓർത്തു പ്രാർത്ഥിക്കുന്നു.

**വി. കുർബ്ബാന രക്ഷാകരമായ ഓർമ്മയാണ്**

മനുഷ്യകുലത്തിന്റെ രക്ഷയ്ക്കുവേണ്ടി ദൈവപുത്രൻ കാൽവറി ക്രൂശിൽ തന്റെ ജീവനെ പരമയാഗമായി അർപ്പിച്ചു. നിത്യമഹാപുരോഹിതനായ കർത്താവ് ഒരിക്കൽ എന്നെന്നേക്കുമായി ഏകബലിയർപ്പിച്ച് മനുഷ്യകുലത്തിന് പാപപരിഹാരം നേടിക്കൊടുത്തു. താൻ ഒറ്റിക്കൊടുക്കപ്പെട്ടതിന്റെ തലേ രാത്രിയിൽ അപ്പമെടുത്ത് "ഇതെന്റെ ശരീരമാകുന്നു-നിങ്ങൾ ഇതുവാങ്ങി ഭക്ഷിക്കുവീൻ" എന്നും വീണ്ടെടുത്ത് "ഇതെന്റെ രക്തമാകുന്നു-നിങ്ങൾ ഇതുവാങ്ങി പാനം ചെയ്യുവീൻ" എന്നും "എന്റെ ഓർമ്മയ്ക്കായി നിങ്ങൾ ഇപ്രകാരം ചെയ്യുവീൻ" എന്നും അരുളിച്ചെയ്തതിന്റെ ഫലമായിട്ടാണ് കർത്തൃശരീരമായ സഭ വി. കുർബ്ബാന അനുഷ്ഠിച്ചു വരുന്നത്.

കുരിശിൽ വച്ച് അർപ്പിച്ച യാഗത്തിന്റെ രക്തരഹിതമായ അർപ്പണമാണ് സെഹിയോൻ മാളികയിൽ നടന്നത്. രക്തരഹിതവും കൗദാശികവുമായ അർപ്പണത്തിലൂടെ കുരിശിലെ യാഗം ലോകാവസാനത്തോളം എല്ലാ തലമുറകൾക്കും അനുഭവവേദ്യമാകുന്നു. കുരിശിലെ യാഗം അതേപടി ആവർത്തിക്കുവാൻ സാദ്ധ്യമല്ല. എന്നാൽ നമ്മുടെ ജീവിതത്തിൽ ദിനംപ്രതി അനുഭവവേദ്യമാകുവാൻ തക്കവണ്ണം കർത്താവ് അത് നടപ്പിലാക്കി. നാം ഇപ്പോൾ അത് ചെയ്യുന്നത് കർത്തൃ കൽപ്പനാനുസരണമാണ് (ലൂക്കോ. 22:19). ഇത് വെറും ഒരു ഓർമ്മയോ ആവർത്തനമോ അല്ല; പ്രത്യുത പങ്കാളിത്തപരവും രക്ഷാകരവുമായ അനുസ്മരണയാണ്. നമുക്കുവേണ്ടി മനുഷ്യാവതാരം ചെയ്യുകയും കഷ്ടം അനുഭവിച്ച് മരിച്ച് അടക്കപ്പെട്ട് ഉയിർത്തെഴുന്നേൽക്കുകയും രണ്ടാമത് വരാനിരിക്കുകയും ചെയ്യുന്ന രക്ഷകനായ ക്രിസ്തുവിന്റെ മനുഷ്യാവതാര രഹസ്യം മുഴുവൻ വി. കുർബ്ബാനയിൽ ആഘോഷിക്കപ്പെടുന്നു. നാം അനുസ്മരിക്കപ്പെടുന്ന രക്ഷാകര സംഭവങ്ങളിലെല്ലാം വി. കുർബ്ബാനയിലൂടെ നാം പങ്കാളികളാകുന്നു. നമ്മുടെ ജീവിതത്തിന്റെ ഭൂതകാലവും വർത്തമാനകാലവും ഭാവികാലവും വർത്തമാനകാലത്തിൽ സമന്വയി

പ്പിക്കുന്ന വി. കുർബ്ബാന സഭയുടെ ആഴമായ പ്രത്യാശയാണ്.

നമ്മുടെ കർത്താവ് തന്റെ യാഗത്തിലൂടെ നമുക്ക് ആത്മീയാനുഗ്രഹങ്ങൾ നൽകുക മാത്രം ചെയ്യുന്നു എന്ന ചിന്ത നമുക്കില്ല. അത് വേദപുസ്തകാധിഷ്ഠിതവുമല്ല. എല്ലാ അനുഗ്രഹങ്ങളുടെയും ദാതാവായ മശിഹാ തമ്പുരാൻ തന്നെ കൂദാശ പരമായ രീതിയിൽ വി. കുർബ്ബാനയിൽ സന്നിഹിതനാകുന്നു. ഈ കാരണത്താലാണ് വി. കുർബ്ബാനയെ കൂദാശകളുടെ കൂദാശയെന്നും രഹസ്യങ്ങളുടെ രഹസ്യമെന്നുമൊക്കെ വിളിക്കുന്നത്.

**വി. കുർബ്ബാനയുടെ അടിസ്ഥാനവും ഉദ്ദേശ്യവും**

നമ്മുടെ കർത്താവിന്റെ മരണത്തിനു മുൻപുള്ള സന്ധ്യയിൽ ശിഷ്യന്മാരുമായി അപ്പവീഞ്ഞുകൾ ഉപയോഗിച്ച് നിർവ്വഹിച്ച ശുശ്രൂഷയാണ് വി. കുർബ്ബാനയുടെ അടിസ്ഥാനം. ഈ ശുശ്രൂഷയുടെ മുഖ്യകാർമ്മികൻ കർത്താവ് തന്നെ ആയിരുന്നു. മത്തായി 26:26–28; മർക്കോസ് 14:22–24; ലൂക്കോസ് 22:17–20; 1 കൊരി. 11:23–25 എന്നീ വേദഭാഗങ്ങൾ വി. കുർബ്ബാന സ്ഥാപനത്തെപ്പറ്റി പ്രതിപാദിക്കുന്നു. ഇവയോടൊപ്പം യോഹന്നാന്റെ സാക്ഷ്യവും പ്രത്യേകം ശ്രദ്ധേയമാണ്. യോഹ. 6:53–ൽ ശിഷ്യന്മാരോടായി യേശു പറയുന്നു : "സത്യമായും സത്യമായും ഞാൻ നിങ്ങളോട് പറയുന്നു: നിങ്ങൾ മനുഷ്യപുത്രന്റെ ശരീരം ഭക്ഷിക്കുകയും അവന്റെ രക്തം പാനം ചെയ്യുകയും ചെയ്യുന്നില്ലെങ്കിൽ നിങ്ങളിൽ ജീവൻ ഉണ്ടായിരിക്കുകയില്ല"– കൂടാതെ യോഹ. 6:26–59 വരെയുള്ള ഭാഗങ്ങളിൽ വി. കുർബ്ബാനയുടെ ഉദ്ദേശമായി അഞ്ചു കാര്യങ്ങൾ ചൂണ്ടിക്കാട്ടുന്നുണ്ട് : "പാപമോചനത്തിന് (മത്തായി 26:28), ജീവനുണ്ടാകുവാൻ (യോഹന്നാൻ 6:51), നിത്യജീവനുവേണ്ടി (യോഹന്നാൻ 6:54), പുനരുത്ഥാനത്തിനുവേണ്ടി (യോഹന്നാൻ 5:28–29), ദൈവം നമ്മിൽ വസിക്കുന്നതിന് (യോഹ. 6. 56)" എന്നിവയാണ്.

**വി. കുർബ്ബാനയിലെ ക്രിസ്തു സാന്നിദ്ധ്യം**

ദൈവസൃഷ്ടിയുടെ മുഴുവൻ പ്രതീകങ്ങളായി അപ്പവീഞ്ഞുകളാണ് വി. കുർബ്ബാനയിൽ സമർപ്പിക്കപ്പെടുന്നത്. നാം സമർപ്പിക്കുന്ന അപ്പവും വീഞ്ഞും ദൈവപുത്രനായ ക്രിസ്തുവിന്റെ തിരുശരീര രക്തങ്ങളായി നമുക്കു തിരികെ ലഭിക്കുന്നു. വിശ്വാസപൂർവ്വം നാം അത് പാപങ്ങളുടെ മോചനത്തിനും നമ്മുടെ സ്വഭാവത്തിന്റെ രൂപാന്തരത്തിനുമായി അനുഭവിക്കുന്നു. ഇങ്ങനെ അർപ്പിക്കുകയും സ്വീകരിക്കുകയും ചെയ്യുന്നതാണ് കുർബ്ബാനയുടെ ഒരു പരിവൃത്തി (Eucharistic Cycle). ഈ പ്രക്രിയയിലൂടെ നമ്മുടെ സ്വഭാവം യേശുക്രിസ്തുവിന്റെ സ്വഭാവത്തിന് അനുരൂപമാകുന്നു. അപ്പവീഞ്ഞുകളോടൊപ്പം നമ്മുടെ ജീവനെത്തന്നെ നന്ദിയോടും സ്തോത്രത്തോടും ദൈവസന്നിധിയിൽ സമർപ്പിക്കുമ്പോൾ സൃഷ്ടി മുഴുവനോടും ദൈവത്തോടും നമുക്കുള്ള പൂർണ്ണമായ ഐക്യവും സ്നേഹവും അനുരഞ്ജനവും സമാധാനവും സാദ്ധ്യമാകുന്നു.

വി. കുർബ്ബാനയിൽ ക്രിസ്തുവിന്റെ പൂർണ്ണ സാന്നിദ്ധ്യമുണ്ട് കർത്താവിന്റെ വചനത്താൽ അപ്പവീഞ്ഞുകൾ ശരീരരക്തങ്ങളായി മാറിയതുപോലെ കൗദാശികാനുഭവത്തിൽ കർത്താവിന്റെ പ്രതിനിധിയായ പട്ടക്കാരൻ കർത്താവിന്റെ ശരീരമായ സഭയോട് ചേർന്നുനിന്ന് അർപ്പിക്കുമ്പോൾ അപ്പവീഞ്ഞുകൾ ശരീരരക്തങ്ങളായി മാറുന്നു. മാലാഖ ദൂതറിയിച്ചപ്പോൾ കർത്താവ് മറിയാമിൽ ജഡമെടുത്ത പ്രകാരം വി. കുർബ്ബാനയിലെ അപ്പവീഞ്ഞുകളിൽ കർത്തൃസാന്നിദ്ധ്യം പൂർണ്ണമായും ഉണ്ടാകുന്നു. ത്രിത്വത്തിൽ ഒരുവനായ പുത്രൻ തമ്പുരാൻ മനുഷ്യനായി കാണപ്പെട്ടപ്പോഴും പൂർണ്ണ മനുഷ്യനും പൂർണ്ണ ദൈവവുമായിരുന്ന പ്രകാരം അപ്പവീഞ്ഞുകൾ ബാഹ്യമായ കാഴ്ച വിടാതെ ദൈവത്വം ഉൾക്കൊള്ളുന്നു. സഭ ഇതിനെ ഒരു വലിയ രക്ഷാ രഹസ്യമായി തന്നെ നിലനിർത്തുന്നു. റോമൻ കത്തോലിക്കാ സഭ പഠിപ്പിക്കുന്ന വസ്തുമാറ്റ സിദ്ധാന്തവും പ്രൊട്ടസ്റ്റന്റുകാർ പഠിപ്പിക്കുന്ന രീതിയിൽ ക്രിസ്തു സാന്നിദ്ധ്യം ഇല്ല എന്നതും വെറും ഓർമ്മയും പ്രതീകവും മാത്രമാണെന്നതും ഓർത്തഡോക്സ് സഭയുടെ ചിന്താധാരയിൽ അപ്പവീഞ്ഞുകൾ വി. കുർബ്ബാനയിൽ തിരുശരീര രക്തങ്ങളാകുന്നു. വിശ്വാസികൾ അതനുഭവിച്ച് പാപമോചനവും നിത്യജീവനും പ്രാപിക്കുന്നു. മനുഷ്യബുദ്ധിക്കതീതമായ ഈ രക്ഷാ രഹസ്യത്തെ അളക്കുവാനോ നിർവ്വചിക്കുവാനോ സഭ ഒരിക്കലും തയ്യാറാവുകയില്ല. അതിന്റെ ആവശ്യവുമില്ല.

**വി. കുർബ്ബാനയിലെ രണ്ടു ഭാഗങ്ങൾ**

വി. കുർബ്ബാനയിൽ പ്രധാനമായും രണ്ടു ഭാഗങ്ങളാണുള്ളത് സ്നാനാർത്ഥികളുടെ ക്രമവും വിശ്വാസികളുടെ ക്രമവും ഇപ്പോൾ ഇങ്ങനെയൊരു വേർതിരിക്കലിന് വലിയ പ്രസക്തി ഇല്ലെങ്കിലും ആദിമ നൂറ്റാണ്ടുകളിൽ ഇത് വളരെ അർത്ഥമുള്ളതായി കണക്കാക്കിയിരുന്നു. വിശ്വാസപ്രമാണം ചൊല്ലുന്ന ഭാഗം വരെ മാമോദീസാ ഏറ്റവർക്കും ഏൽക്കാത്തവർക്കും ഒരുപോലെ പങ്കെടുക്കാവുന്ന ഭാഗമാണ്. അതിനാണ് സ്നാനാർത്ഥികളുടെ ക്രമം

എന്നറിയപ്പെടുന്നത്. വേദവായനകളും അവയുടെ വ്യാഖ്യാനങ്ങളും പ്രബോധനങ്ങളും വിശ്വാസപ്രമാണവുമാണ് ഇവിടെ പ്രധാന ഘടകങ്ങളായിട്ടുള്ളത്. വിശ്വാസപ്രമാണത്തോടുകൂടി ആശിർവാദം നടത്തി മാമോദീസാ ഏൽക്കാത്തവരെ പിരിച്ചയച്ചശേഷം ദേവാലയ വാതിലുകൾ അടച്ചശേഷം വിശ്വാസികൾ മാത്രമാണ് രണ്ടാം ഭാഗത്ത് പങ്കെടുത്തിരുന്നത്. 'മുകളിലേക്ക് ഉയർത്തിപ്പിടിക്കുക' എന്നർത്ഥമുള്ള 'അന്നോഫോറ' എന്നു വിളിക്കപ്പെടുന്ന ഈ ഭാഗം വിശ്വാസികളുടെ മാത്രം ക്രമമാണ്. സ്വർഗ്ഗീയരും ഭൗമീകരും സമന്വയിക്കുന്നതും കർത്താവ് കാൽവറിയിൽ നടപ്പിലാക്കിയ രക്ഷാപദ്ധതിയിൽ വിശ്വാസികളെ സജീവ പങ്കാളികളാക്കുന്നതുമായ ശുശ്രൂഷയാണിത്.

**ഉപസംഹാരം**

വി. കുർബ്ബാന സത്യമായും ബലിയാണ്. ലോകത്തിന്റെ ഒരറ്റം മുതൽ മറ്റേ അറ്റം വരെ ദൈവത്തിനു സ്വീകാര്യമായ ബലിയർപ്പിക്കപ്പെടും എന്ന് മാലാഖി പ്രവചിച്ചത് വി. കുർബ്ബാനയെപ്പറ്റിയാണ്. (1:11) പൗലൂസ് ശ്ലീഹാ ഓർമ്മപ്പെടുത്തുന്നതുപോലെ യോഗ്യതയില്ലാതെ ഇതിൽ നിന്ന് ഭക്ഷിക്കുന്നവർ തങ്ങൾക്കു തന്നെയുള്ള ശിക്ഷാവിധിയാണ് ഭക്ഷിക്കുകയും പാനം ചെയ്യുകയും ചെയ്യുന്നത് (1 കൊരി. 11:29).

ആഴ്ചവട്ടത്തിന്റെ ഒന്നാം നാളായ കർത്തൃദിനത്തിൽ ഈ ബലി അർപ്പിച്ചിരുന്നു (അപ്പോ.പ്രവൃ. 20:7). ലോക ചരിത്രത്തിലെ ഏറ്റവും പരിപാവനവും അതുല്യവുമായ കുരിശിലെ ബലി ഇന്നത്തെ മനുഷ്യസമൂഹത്തിന് യാഥാർത്ഥ്യവൽക്കരിക്കപ്പെടുന്നത് ത്രോണോസിന്മേൽ അർപ്പിക്കപ്പെടുന്ന രക്തരഹിതവും കൗദാശികവുമായ സ്തോത്ര ബലിയിലൂടെയാണ്.

വി. കുർബ്ബാനയർപ്പണം മനുഷ്യസ്നേഹത്തിലും സേവനത്തിലും നമ്മെ നിറക്കുന്നതാകണം. അപ്പവും വീഞ്ഞും ദൈവസന്നിധിയിൽ സമർപ്പിക്കുന്ന നാം നമ്മുടെ അനുദിന ജീവിതത്തിൽ ആവശ്യക്കാരുമായി നമ്മുടെ ഭക്ഷണം പങ്കിടുന്നവരും ദൈവം നൽകുന്ന കഴിവുകളെ ലോകത്തിന്റെ നന്മയ്ക്കായി ഉപയോഗിക്കുന്നവരും ആയിരിക്കണം. നീതിയും സത്യവും സമാധാനവും സ്നേഹവും നിറഞ്ഞ ഒരു വ്യവസ്ഥിതിക്കായി വി. കുർബ്ബാന അനുഭവം നമ്മെ ഒരുക്കണം. □

## സേവന ദിനം ആചരിച്ചു



ഓർത്തഡോക്സ് ക്രൈസ്തവ യുവജന പ്രസ്ഥാനം ചെങ്ങന്നൂർ മെത്രാസനത്തിന്റെ ആഭിമുഖ്യത്തിൽ ഒക്ടോബർ 9 ന് യുവജന പ്രസ്ഥാനം സേവന ദിനമായി ആചരിച്ചു. സേവന ദിനത്തോടനുബന്ധിച്ച് ബഥേൽ അരമനയും പരിസരവും ശുചിയാക്കി. അഭിവന്ദ്യ തോമസ് മാർ അത്താനാസിയോസ് തിരുമേനി ഉത്ഘാടനം നിർവ്വഹിച്ചു. 40 യുവാക്കൾ പങ്കെടുത്തു. ഭദ്രാസന സെക്രട്ടറി റവ. ഫാ മാത്യു വറുഗ്ഗീസ്. റവ. ഫാ. തോമസ് വർഗീസ് അമയിൽ, ശ്രീ. സജി പട്ടരുമഠം, ശ്രീ. സിബി മത്തായി, ശ്രീ. ജോബിൻ കെ. ജോർജ്ജ്, ശ്രീ. ഗീവറുഗ്ഗീസ് പി. ജി. എന്നിവർ നേതൃത്വം കൊടുത്തു.

## യുവജന വാരാഘോഷ ഉദ്ഘാടനം

പന്തളം ഡിസ്ട്രിക്റ്റിന്റെ ആഭിമുഖ്യത്തിൽ യുവജന വാരാഘോഷ ഉദ്ഘാടനം സെപ്റ്റംബർ 7 ന് പഴകുളം മാർ ഗ്രീഗോറിയോസ് ദേവാലയത്തിൽ വെച്ചു നടന്നു. യുവജനം മാസിക ചീഫ് എഡിറ്റർ ശ്രീ. ബിജു പന്തപ്ലാവിൽ മുഖ്യ പ്രഭാഷണം നടത്തി. ഇടവക വികാരി റവ. ഫാ. ഗീവറുഗ്ഗീസ് ശമുവേൽ, ശ്രീ. ഏബ്രഹാം മാത്യു വീരപ്പള്ളി, ശ്രീ. സിബി മത്തായി, ശ്രീ. ബാബു ചാന്നാരയത്തിൽ, ശ്രീ. പാപ്പി ചാക്കോ, ശ്രീ. പൊന്നച്ചൻ എന്നിവർ പ്രസംഗിച്ചു.

## മർത്തമറിയം സമാജം പുത്തൻകാവ് ഡിസ്ട്രിക്ക് സമ്മേളനം

മർത്തമറിയം വനിതാ സമാജം പുത്തൻകാവ് ഡിസ്ട്രിക്ക് സമ്മേളനം 2008 ഒക്ടോബർ 4 ശനിയാഴ്ച 1.30 മുതൽ പുത്തൻകാവ് സെന്റ് മേരീസ് ഓർത്തഡോക്സ് കത്തീഡ്രലിൽ വച്ച് ഇടവക വികാരി ബഹു. ജോസ് തോമസ് അച്ചന്റെ അദ്ധ്യക്ഷതയിൽ നടത്തി. കേന്ദ്ര പരീക്ഷക്കുള്ള ക്ലാസ് ബഹു. ഐപ്പ് പി. സാം അച്ചൻ നിർവ്വഹിച്ചു. മർത്തമറിയം സമാജം ഡിസ്ട്രിക്ട് സെക്രട്ടറി ശ്രീമതി അമ്മിണി ജോർജ്ജ്, ശ്രീ. റേച്ചൽ ചെറിയാൻ എന്നിവർ ആശംസകൾ അർപ്പിച്ചു.

നിങ്ങളറിയാൻ

ഡോ. എം. കുര്യൻ തോമസ്

# ഇട്ടിയെപ്പറ്റി എന്തറിയാം?

*ഒരു പേരിലെന്തിരിക്കുന്നു* എന്നു ചോദിച്ച ഷേക്സ്പിയർ *ഇട്ടി*യെക്കുറിച്ച് കേട്ടിരിക്കില്ല. കാരണം *ഇട്ടി* ശുദ്ധ മലയാളിയാണ്. ഇട്ടിയെപ്പറ്റി അറിഞ്ഞിരുന്നെങ്കിൽ ഒരിക്കലും ഷേക്സ്പിയർ ഈ ചോദ്യം ധൈര്യമായി ചോദിക്കില്ലായിരുന്നു.

കാരണം *ഇട്ടി* ഒരു കീറാമുട്ടിയാണ്. ഇന്ന് മലങ്കര നസ്രാണികളുടെ ഇടയിൽ പ്രചാരലുപ്തമായിക്കൊണ്ടിരിക്കുന്ന ഒരു പേരാണ് *ഇട്ടി*. ഏബ്രഹാം എന്ന ബൈബിൾ നാമത്തിന്റെ മലയാളീകരിച്ച രൂപമാണ് *ഇട്ടി* എന്നാണ് വിശ്വസിച്ചുവരുന്നത്. ഇട്ടിയെ ജ്ഞാനസ്നാന അവസരത്തിൽ പേരു വിളിയ്ക്കുന്നതും ഏബ്രഹാമെന്നാണ്.

ഇത് ശരിയാണോ? ആഴമായി പരിശോധിച്ചാൽ *ഇട്ടി*യുടെ അർത്ഥവും വ്യാപ്തിയും ഏബ്രഹാമിൽ നിന്നും, നസ്രാണിയിൽ നിന്നും എന്തിനു പുരുഷനിൽ നിന്നുപോലും അകന്നു പോകുന്നതായി കാണാം. ഇവിടെയാണ് *ഇട്ടി* കീറാമുട്ടിയാകുന്നത്.

ഒന്നാമത്തെ പ്രശ്നം *ഇട്ടി*, ഏബ്രഹാം അഥവാ അബ്രഹാം ആണോ എന്നതാണ്. *അവിര*, അബ്രഹാം ആണന്നത് നിസ്തർക്കമാണ്. (അബ്രഹാം-അവറാഹം-അവിര). എന്നാൽ ഏബ്രഹാമിനെ *ഇട്ടിയവിര* എന്നു വിളിയ്ക്കുന്നത് സാധാരണമാണ്. *ഇട്ടി*, എബ്രഹാം ആണങ്കിൽ *ഇട്ടിയവിര* അർത്ഥമില്ലാത്ത ഇരട്ടിപ്പാണ്. നസ്രാണികളുടെ സാധാരണ രീതിയനസരിച്ച് പിതാവിന്റെ പേരുകൂടിചേർത്ത ഇരട്ടപ്പേരാണ് (ഉദാ.കുര്യൻ തോമസ്) *ഇട്ടിയവിര* എന്നു പറയാൻ വയ്യ. കാരണം *ഇട്ടിയവിര* എന്നതിന് *ഇട്ടീര* എന്നൊരു ഹൃസ്വരൂപവും പ്രചാരത്തിലുണ്ട്.(ഉദാ. മാറാച്ചേരി ഇട്ടീരാ മല്പാൻ) ഇത് *ഇട്ടിയവിര* ഒറ്റപ്പേരാണന്ന വാദത്തെ ഉറപ്പിക്കുന്നു.

*ഇട്ടി* എന്നു മാത്രം പേരായി ഇന്നുപയോഗിക്കുന്നുണ്ടന്നു മുമ്പു പറഞ്ഞല്ലോ. ഇതിനു വിശേഷണങ്ങൾ ചേർത്ത് ഇട്ടിയച്ചൻ, ഇട്ടിക്കുഞ്ഞ്, കൊച്ചിട്ടി, കുഞ്ഞിട്ടി മുതലായ രൂപങ്ങളും പ്രചാരത്തിലുണ്ടായിരുന്നു. 18-ാം നൂറ്റാണ്ടിൽ വേലുത്തമ്പി ദളവായ്ക്കു സമകാലികനായ മല്ലിട്ടി പണിക്കർ എന്ന നസ്രാണിയെപ്പറ്റി *നിരണം ഗ്രന്ഥവരി*യിൽ പരാമർശമുണ്ട്. കൂടാതെ ഇട്ടിത്തൊമ്മൻ, ഇട്ടിമാണി, ഇട്ടിഐപ്പ് മുതലായ പേരുകളും നസ്രാണികൾക്കുണ്ട്.

*ഐപ്പ്* എന്നാൽ ജോസഫാണ്. യോസഫ്-ഇട്ടൂപ്പ്-ഇട്ടിഐപ്പ് എന്ന രീതിയിൽ ജോസഫിന്റെ തത്ഭവമായി വികസിച്ചു വന്നതാണ് *ഇട്ടി*യെങ്കിൽ തീർച്ചയായും അതേയർത്ഥത്തിൽത്തന്നെ അതിനു സ്വതന്ത്രമായ ഒരു നില കണ്ടേനെ. ഉദാഹരണത്തിന് അലക്സാണ്ടർ അലക്സും ചാണ്ടിയുമായി വേർപിരിഞ്ഞ് രണ്ടും സ്വതന്ത്രമായി നിൽക്കുന്നു. രണ്ടും അലക്സാണ്ടർ എന്ന അർത്ഥത്തിൽ തന്നെയാണ് പ്രയോഗിക്കുന്നതും. തന്നെയുമല്ല *ഇട്ടി* അപ്രകാരം വികസിച്ചുവന്നതാണെങ്കിൽ *ഇട്ടിമാണി*യിൽ ആ പദത്തിനു പ്രസക്തിയില്ല. കാരണം *മാണി* ഇമ്മാനുവേൽ ആണ്. ചാണ്ടി തന്നെ ഇട്ടിയുമായി ചേർന്ന് *ഇടിച്ചാണ്ടി*യായും പ്രയോഗമുണ്ട്. ഇതിൽ നിന്നെല്ലാം *ഇട്ടി* ഒരു ബിബ്ളിക്കൻ പേരിന്റെ തത്ഭവമല്ല എന്നാണ് തെളിയുന്നത്.

*ഇട്ടി* എന്ന പേര് ക്രിസ്ത്യാനികൾക്കു മാത്രമുള്ളതല്ല എന്നതാണ് അടുത്ത വസ്തുത. ഈ പേര് പല ജാതികളിലും ഉപയോഗത്തിലുണ്ടായിരുന്നു. 17-ാം നൂറ്റാണ്ടിൽ *ഹോർത്തൂസ് ഇന്തിക്കൂസ് മലബാറിക്കൂസ്* രചിക്കാൻ ഡച്ചു ഗവർണറായിരുന്ന ഹെൽറിക്കം വാൻ റീഡിനെ സഹായിച്ചത് ചേർത്തല കടക്കരപ്പള്ളി സ്വദേശിയായ ഇട്ടി അച്ചുതൻ എന്ന ഈഴവ വൈദ്യനായിരുന്നു.

ജാതി ഹിന്ദുക്കളിലും *ഇട്ടി* എന്നത് പേരിനോട് ചേർന്നു വരുമായിരുന്നു. പ്രശസ്തനായ മൂത്തേടത്ത് ഇട്ടിരവി നമ്പൂതിരി തന്നെ ഉദാഹരണം. ഇട്ടിരാരിച്ച മേനോൻ, ഇട്ടീരിപ്പണിക്കർ തുടങ്ങി നായർമാരിലും *ഇട്ടി* പേരിനോടു ചേർന്നു വരുന്നവരുണ്ട്. യാത്രക്കളിയിലെ *ഇട്ടിക്കണ്ടപ്പൻ* എന്ന കഥാപാത്രം ഒരു നാട്ടുവാഴിയാണന്നാണ് വയ്പ്.

എങ്കിൽ *ഇട്ടി*യെ ഒരു വിശേഷണ പദമായി കണക്കാക്കാമോ? പക്ഷേ അത്തരം വിശേഷണങ്ങൾക്ക് നിയതമായ ഒരർത്ഥം കാണും. ഉദാഹരണത്തിന് രാമൻകുട്ടിയിലെ *കുട്ടി*, കൊച്ചവറാനിലെ *കൊച്ച്*, കേശവൻ കുഞ്ഞ്, കുഞ്ഞേനാച്ചൻ, കുഞ്ഞന്നാമ്മ, മുതലായവയിലെ *കുഞ്ഞ്* മുതലായവയെല്ലാം ഓമനത്വം സൂചിപ്പിക്കാൻ വേണ്ടി ചേർത്തിട്ടുള്ളവയാണന്നു മനസ്സിലാക്കാം. എന്നാൽ *ഇട്ടി*ക്ക് അപ്രകാരം യാതൊരു അർത്ഥ കല്പനയും കാണുന്നില്ല. പോരങ്കിൽ ഇപ്രകാരം വിശേഷണം ചേർത്ത് *ഇട്ടിക്കുഞ്ഞ്* എന്നഒരു നാമവും നസ്രാണികൾക്കുണ്ട്.

നിഘണ്ടു പ്രകാരം *ഇട്ടി* എന്നാൽ ഈർട്ടി അഥവാ യഷ്ടി എന്ന ഒരായുധമാണ്. ഇതൊരു പേരിന്റെ വിശേഷണമായി വരിക എന്നതിനു യുക്തിഭംഗവുമുണ്ട്.

ചരിത്രപരമായി *ഇട്ടി* സ്ത്രീയാണന്നാണ് അടുത്ത വിശേഷത. *ഉണ്ണി* എന്ന ജാതിയിൽപ്പെട്ടവരുടെ സ്ത്രീകളാണ് *ഇട്ടി* എന്നറിയപ്പെടുന്നത്. എന്നാൽ കൊച്ചിടിക്കാളിയിലെ (കൊച്ച്+ ഇട്ടി+കാളി) *ഇട്ടി*യ്ക്ക് ഉണ്ണിയുമായി ഒരു ബന്ധവു

മില്ല 14–15 ശതകങ്ങളിൽ വീരചിതമായ *ഇട്ടിയച്ചീ കടാക്ഷ ദശകം* എന്ന മണിപ്രവാള കൃതിയിലെ നായികയ്ക്കും ഉണ്ണിയുമായി ബന്ധമില്ല. കുന്നംകുളം ഭാഗത്തെ നസ്രാണി സ്ത്രീകളുടെ ഇടയിൽ *ഇട്ട്യന്നം* (ഇട്ടി+ അന്നം) എന്ന പേര് നിലവിലുണ്ട്. അവർക്കും ഉണ്ണിയുമായി ബന്ധമില്ല ചുരുക്കത്തിൽ *ഇട്ടി*യുടെ ചരിത്രപരമായ ഈ നിലയും അവിടെ പ്രസക്തമാകുന്നില്ല.

*ഇട്ടി* എന്നതിന് അവിവാഹിത എന്നൊരർത്ഥം *ശബ്ദതാരാവലി*യിൽ കൊടുത്തിട്ടുണ്ട്. ഇട്ടൂണ്ണൂലിക്ക് ഈ വിശേഷണം ചേരുമായിരിക്കും. എന്നാൽ തീർച്ചയായും 17–ാം നൂറ്റാണ്ടിൽ കേരള ക്രൈസ്തവരുടെ *ജാതിക്കു തലവനാ*യിരുന്ന ഇട്ടിക്കുരിയത് അർക്കദ്യക്കോന് ഇതു ചേരുകില്ല. *ഇട്ടി,* ഉണ്ണി ജാതിയിൽപ്പെട്ട സ്ത്രീയാണങ്കിൽ കുഞ്ചൻ നമ്പ്യാർ വർണ്ണിക്കുന്ന *ഇട്ടുണ്ണി* (ഇട്ടി+ ഉണ്ണി) എന്ന സ്ത്രീരത്നം ആരാണ്? വീണ്ടും ഇട്ടിചരിതം സങ്കീർണ്ണമാകുന്നു.

പക്ഷേ ഇത്ര വിശാലമായ രീതിയിൽ വിവിധ ജാതിക്കാരുടെ ഇടയിൽ സ്ത്രീപുരുഷന്മാർക്ക് *ഇട്ടി* എന്ന പദം പേരിനൊപ്പം വന്നത് തള്ളിക്കളയാനാവില്ല. ആ പദത്തിന് അനുയോജ്യമായ എന്തെങ്കിലും അർത്ഥമോ പ്രാധാന്യമോ തീർച്ചയായും ഉണ്ടായിരുന്നിരിക്കണം. കാലാന്തരത്തിൽ ഇത് ഓർമ്മയിൽ നിന്നും വിട്ടുപോയത് ആവാനും മതി.

നമ്പൂതിരിമാർ *ഇഷ്ടി* എന്ന സംസ്കൃത പദത്തിന് തത്ഭവമായി *ഇട്ടി* എന്നു പ്രയോഗിക്കാറുണ്ട്. *ഇഷ്ടി* എന്നാൽ *യാഗം* എന്നാണർത്ഥം. നമ്പൂതിരിമാരുടെ യാഗവും നമ്മുടെ *ഇട്ടി*യുമായി ബന്ധമുണ്ടോ?

*ഇട്ടി* എന്ന പേരിന് സൂര്യനുമായി ബന്ധമുണ്ടോ? ഈ പദത്തിന് അർത്ഥം സൂര്യനെന്നല്ലങ്കിലും ഇങ്ങനെയൊരു സംശയത്തിന് ഇട നൽകുന്ന രണ്ടു കാരണങ്ങളുണ്ട്. ജാതി ഹിന്ദുക്കളുടെ ഇടയിൽ പുരുഷന്മാർക്ക് *ഇട്ടി* എന്ന് പേരിനൊപ്പം വരുന്നത് *സൂര്യൻ* എന്നർത്ഥമുള്ള വാക്കുകൾക്ക് മുമ്പിലാണ് (രാരിച്ചൻ = രവി+ അച്ചൻ ആണല്ലോ) എന്നതാണ് അവയിൽ ആദ്യത്തേത്.

രണ്ടാമതായി, നസ്രാണികളുടെ ഇടയിൽ *ഇട്ടി* എന്നപദം ചേർത്തുള്ള പേരുകൾക്ക് ഏറ്റവും പ്രചാരമുള്ളത് കുന്നംകുളത്താണ്. കുന്നംകുളം നസ്രാണികൾ സ്വയം *സൂര്യവംശം* എന്ന് അഭിമാനിക്കുന്നുണ്ട്. ആർത്താറ്റു പള്ളിയുടെ അവകാശം നിശ്ചയിക്കാൻ ശക്തൻ തമ്പുരാൻ ചീട്ടിട്ടപ്പോൾ *നസ്രാണികൾ* എന്ന അർത്ഥത്തിൽ *സൂര്യവംശം* എന്നാണ് ചീട്ടിൽ എഴുതിയിരുന്നത് എന്ന് ആർത്താറ്റു പള്ളിപാട്ടിൽ കാണുന്നു. നസ്രാണി വനിതകൾക്ക് *ഇട്ടി* ചേർത്തു പേരുള്ളത് കുന്നംകുളത്താണ്.

*ഇട്ടി*യേപ്പറ്റി ഇനി പറയേണ്ടത് ഭാഷാശാസ്ത്രജ്ഞരും ചരിത്ര ഗവേഷകരുമാണ്. അതുവരെ *ഇട്ടി* ഒരു കീറാമുട്ടിയായി തുടരും. □

# വനിതാവേദി

**മർത്തമറിയം സമാജം കേന്ദ്രപരീക്ഷ**

2008 ഒക്ടോബർ 26 ഞായറാഴ്ച 2 മണി മുതൽ താഴെ പറയുന്ന 33 കേന്ദ്രങ്ങളിൽ വച്ച് നടത്തപ്പെടുന്നു.

**പരീക്ഷാ സെന്ററുകളും ചുമതല വഹിക്കുന്നവരും**

(1) ബഥേൽ മാർ ഗ്രീഗോറിയോസ്, ശ്രീ. കെ. വി. ചെറിയാൻ പേരയിൽ (2) സെന്റ് ഇഗ്നേഷ്യസ് ചെങ്ങന്നൂർ, ജോബിൻ കെ. ജോർജ്ജ് (3) യോർദ്ദാൻപുരം സെന്റ് ഗ്രീഗോറിയോസ്, സണ്ണി പുഞ്ചമണ്ണിൽ (4) മംഗലം സെന്റ് ജോർജ്ജ്, മാത്യൂസ് ഏബ്രഹാം (5) പാണ്ടനാട് സെന്റ് മേരീസ്, ജിബിൻ ജോൺ ചെറിയാൻ (6) പേരിശ്ശേരി ഈസ്റ്റ് മാർ ഗ്രീഗോറിയോസ്, സജി പട്ടരുമഠം (7) പേരിശ്ശേരി സെന്റ് മേരീസ്, ജോജി പാണ്ടനാട് (8) ഉള്ളന്നൂർ സെന്റ് മേരീസ്, റ്റി. തോമസ് (9) ബുധനൂർ സെന്റ് ഏലിയാസ്, സോളമൻ ബാബു (10) ഇടവങ്കാട് സെന്റ് മേരീസ്, ജാൾസൺ പി. ജോർജ് (11) കോടുകുളഞ്ഞി പ്രകാശഗിരി, റോയി ജോസഫ് (12) കുട്ടമ്പേരൂർ സെന്റ് മേരീസ്, ഇ. സി. വർഗീസ് (13) വെണ്മണി സെന്റ് മേരീസ്, ഇ. വർഗീസ് (14) അറത്തിൽ സെന്റ് ജോർജ്, എസ്. പാപ്പച്ചൻ (15) ആറ്റുവ മാർ ബർസൗമ, കെ. റ്റി. രാജു (16) കുടശ്ശനാട് സെന്റ് സ്റ്റീഫൻസ്, അജിത് ജോസഫ് (17) കുരമ്പാല സെന്റ് തോമസ്, മറിയാമ്മ ജോൺ (18) മാന്തളിർ സെന്റ് തോമസ്, ബിജു എസ്. തോമസ്
(19) നൂറനാട്–പടനിലം സെന്റ് തോമസ്, റിജോഷ് ഫിലിപ്പ് (20) പഴകുളം മാർ ഗ്രീഗോറിയോസ്, പി. എം. ശമുവേൽ (21) ആറാട്ടുപുഴ സെന്റ് മേരീസ്, സിബി മത്തായി (22) ഇടനാട് സെന്റ് മേരീസ്
ജിബി ജോർജ്ജ് (23) മാരാമൺ സെന്റ് മേരീസ്, എബി അലക്സാണ്ടർ (24) മെഴുവേലി ഹോളി ഇന്നസെന്റ്, ഏബ്രഹാം തോമസ് (25) നെല്ലിക്കൽ സെന്റ് മേരീസ്, മോൻസി (26) പിരളശ്ശേരി സെന്റ് ജോർജ്ജ്, ബിജി ജോർജ്ജ് (27) പുത്തൻകാവ് സെന്റ് മേരീസ്, അമ്മിണി ജോർജ്ജ് (28) കല്ലുങ്കൽ സെന്റ് ഇഗ്നേഷ്യസ്, സിൽവി തമ്പാൻ (29) കല്ലുങ്കൽ സെന്റ് ജോർജ്ജ്, എം. വൈ. തമ്പാൻ (30) നെല്ലിമല മാർ ഗ്രീഗോറിയോസ്, പൊന്നമ്മ വർഗ്ഗീസ് (31) തോട്ടപ്പുഴ മാർ ഗ്രീഗോറിയോസ്, എ. സി. വർഗ്ഗീസ് (32) വള്ളംകുളം സെന്റ് മേരീസ്, എൻ. സി. ചാണ്ടി (33) ഉമയാറ്റുകര സെന്റ് തോമസ്, എ. സി. മത്തായി

എല്ലാ സെന്ററുകളിലും കൃത്യസമയത്തു തന്നെ വികാരിമാരുടെയും ഇൻവിജിലേറ്റേഴ്സിന്റെയും നേതൃത്വത്തിൽ പരീക്ഷകൾ നടത്തപ്പെടേണ്ടതാണ്.

പ്രാർത്ഥനയോടെ,

| (ജന. സെക്രട്ടറി) | (വൈസ് പ്രസിഡന്റ്) |
|---|---|
| **ബിൻസി റജി** | **ഫാ. ഐപ്പ് പി. സാം** |

ഏവൻഗേല്യോന്വ ധ്യാനം

റവ. ഫാ. മാത്യു ഏബ്രഹാം കാരയ്ക്കൽ

# സുവിശേഷ ദർപ്പണം

**കൂദോശ് ഈത്തോ ഞായറാഴ്ച – വേദഭാഗം : വി. മത്താ. 16:13–23 നവംബർ 2**

യേശു മ്ശീഹാ ആകന്നുവെന്ന് പത്രോസ് തിരിച്ചറിയുന്ന സുപ്രധാന സന്ദർഭമാണ് വേദഭാഗത്തിന്റെ പശ്ചാത്തലം. യോർദ്ദാന്റെ ഉത്ഭവ സ്ഥാനത്തിന് സമീപമുള്ള കൈസര്യ ഫിലിപ്പ്യ ആണ് രംഗസ്ഥലം. വി. മർക്കോസ് 8:27–ൽ യേശു ഈ പട്ടണത്തിലേക്ക് പ്രവേശിക്കുന്നതിനു മുമ്പെ ചില ഊരുകളിൽക്കൂടി സഞ്ചരിക്കുമ്പോൾ ശിഷ്യന്മാരോട് ഈ സംഭാഷണം നടത്തിയതായി രേഖപ്പെടുത്തിയിരിക്കുന്നു. മതനേതാക്കന്മാരും, സ്വന്തമായവരും, ദേശവാസികളും യേശുവിനെ മ്ശിഹാ ആണെന്ന് തിരിച്ചറിയാതിരിക്കുന്ന അവസ്ഥയിൽ ശിഷ്യപ്രമുഖനായ പത്രോസ് യേശുവിൽ ദൈവ പുത്രനായ ക്രിസ്തുവിനെ കണ്ടെത്തുകയാണ്.

**1) യേശുവിനെ തിരിച്ചറിയണം**

യേശുവിന്റെ പരസ്യശുശ്രൂഷയിൽ 'തന്നെക്കുറിച്ച് ആരോടും പറയരുത്' എന്ന് ശിഷ്യന്മാരോടും മറ്റുള്ളവരോടും കൽപ്പിച്ചിരുന്നു. താൻ ആരാണെന്ന് വ്യക്തമായി അറിയപ്പെടരുത് എന്നുള്ളതായിരുന്നില്ല യേശുവിന്റെ ആഗ്രഹം മറിച്ച് അറിയേണ്ട വിധത്തിൽ തന്നെ അറിയണമെന്നും, അതിനു യോഗ്യതയുള്ളവർ അറിയണമെന്നും അവിടുന്ന് ആഗ്രഹിച്ചു. യേശുവിനെ ഇപ്രകാരം അറിഞ്ഞവരെ സംബന്ധിച്ചുള്ള നിരവധി സംഭവങ്ങൾ സുവിശേഷം വ്യക്തമാക്കുന്നുണ്ട്.

**a) വി. യോഹ. 21:12**

ഉയിർത്തെഴുന്നേറ്റ യേശു തിബര്യാസ് കടൽക്കരയിൽ വെച്ച് ശിഷ്യന്മാർക്ക് പ്രത്യക്ഷനാകുന്നതാണ് സന്ദർഭം. യേശുക്രിസ്തു ജീവിച്ചിരുന്നപ്പോൾ തങ്ങളെ സ്നേഹിച്ചിരുന്നതുപോലെയും കരുതിയിരുന്നതുപോലെയും ഇപ്പോഴും സ്നേഹിക്കുകയും കരുതുകയും ചെയ്യുന്നവനാണെന്നുള്ള തിരിച്ചറിവാണ് ഈ സംഭവം ശിഷ്യന്മാരിൽ ഉളവാക്കിയത്. യേശു സ്നേഹിക്കുകയും (v. 7). യേശുവിനെ സ്നേഹിക്കുകയും ചെയ്യുന്നവർക്ക് മാത്രമുള്ള തിരിച്ചറിവാണ്. എന്നാൽ ക്രിസ്തു പഠിപ്പിച്ച സ്നേഹത്തെ വിസ്മരിച്ചുപോയ ശിഷ്യന്മാർ ഗുരുവിന്റെ സ്നേഹം കാണുമ്പോൾ യേശുവിനെ തിരിച്ചറിയുന്നു (v. 12). ഇവിടെ സ്നേഹമാണ് ക്രിസ്തുവിനെ തിരിച്ചറിയുവാനുള്ള മാർഗ്ഗമെന്ന് യേശു പഠിപ്പിക്കുന്നു. മഹാനായ നെഹ്റു പഠിപ്പിച്ചിട്ടുണ്ട് 'സ്നേഹവും കൂറും ഹൃദയത്തിൽ നിന്നാണ് ജനിക്കുക' എന്ന് ഹൃദയത്തിൽ ക്രിസ്തുവില്ലായെങ്കിൽ സ്നേഹം ജനിക്കുകയില്ല.

**b) യോഹ. 20:28**

ഉയിർത്തെഴുന്നേറ്റ ക്രിസ്തുവിന്റെ മുറിപ്പാടുകൾ സ്പർശിച്ചപ്പോൾ തോമാശ്ലീഹായ്ക്ക് ലഭിച്ച തിരിച്ചറിവ് അവനിന്നും ജീവിക്കുന്നുവെന്ന അറിവ് ഈ വേദഭാഗത്ത് കാണുന്നത്. യേശുവിന്റെ മുറിപ്പാടുകൾ യേശുവിന്റെ ജീവിതത്തിലെ കഷ്ടതയെയാണ് വെളിപ്പെടുത്തുന്നത്. കഷ്ടത ക്രിസ്തുവിനെ തിരിച്ചറിയുന്നതിനുള്ള മാർഗ്ഗമാണ്. ഇന്ന് നാം കാണുന്ന് അനുഗ്രഹങ്ങൾ മാത്രം നൽകുന്ന ഒരു ദൈവസങ്കൽപ്പത്തിൽ നിന്ന് (prosperity theology) തുലോം വ്യത്യസ്തമായാണ് ക്രിസ്തു പഠിപ്പിക്കുന്നത്. ക്രിസ്തുവിനെ അനുഭവിച്ചറിയണമെങ്കിൽ സഹനം അനിവാര്യമാണ്. പത്രോസ് ശ്ലീഹാ ഇതുമായി ബന്ധപ്പെട്ട് നിരവധി ആശയങ്ങൾ പഠിപ്പിക്കുന്നു. 'ക്രിസ്തുവിനുവേണ്ടി കഷ്ടം സഹിക്കുന്തോറും സന്തോഷിച്ചു കൊൾവീൻ' (1 പത്രോസ് 4 : 12–13). കണ്ണുനീർ താഴ്‌വര (ബാഖായുടെ താഴ്‌വര) കടന്നാൽ മാത്രമേ സീയോൻ പുരിയിൽ എത്തുവാൻ കഴിയുകയുള്ളൂ. ഈറ്റുനോവുകൾ സഹിച്ചാൽ സന്തോഷത്തുറമുഖങ്ങളിലെത്തും. ക്രിസ്തുവിന്റെ ദർശനം ലഭിക്കണമെങ്കിൽ ശോധനയിൽക്കൂടി കടന്നുപോകണം. പൗലോസ് ശ്ലീഹാ പറയുന്നു, "ക്രിസ്തുവിൽ വിശ്വസിപ്പാൻ മാത്രമല്ല അവനുവേണ്ടി കഷ്ടം അനുഭവിപ്പാനും കൂടെ നിങ്ങൾക്ക് വരം നൽകിയിരിക്കുന്നു' (ഫിലി. 1:21). പെരുമ്പടവം ശ്രീധരന്റെ 'കുരിശ് പൂക്കുന്ന കാലം' എന്ന തന്റെ പുസ്തകത്തിൽ അദ്ദേഹം പറയുന്നുണ്ട്. സഹനത്തിന്റെ ഏറ്റവും ഉദാത്തമായ മാതൃകയായി താൻ ആദ്യം കണ്ടിരുന്നത് ദസ്തയേവ്സ്കിയെയാണ്. എന്നാൽ ദസ്തയേവ്സ്കിയുടെ കൂടുതൽ പുസ്തകങ്ങൾ വായിച്ചപ്പോഴാണ് ഞാൻ അറിയുന്നത് സഹനത്തിന്റെ കാര്യത്തിൽ ദസ്തയേവ്സ്കിക്ക് ഒരാളോട് മാത്രമേ അസൂയ ഉണ്ടായിട്ടുള്ളൂവെന്ന് അത് ക്രിസ്തുവിനോടാണ്. ദസ്തയേവ്സ്കി പറയുന്നു. 'ഞാനെന്റെ കുരിശിന്റെ വഴിയെ യാത്ര ചെയ്തത് ക്രിസ്തുവിനെ ഓർത്തുകൊണ്ടാണ്. ജീവിതത്തിൽ വീണും പിടഞ്ഞെണീറ്റും, ചാട്ടവാറടിയേറ്റും, കുന്തമുനകൊണ്ട് കുത്തേറ്റും, മുഖത്തു വീഴുന്ന തുപ്പൽ തുടച്ചും നടക്കുമ്പോൾ ഓർക്കുക. സഹിക്കുന്ന മനുഷ്യന്റെയുള്ളിൽ ഒരു ക്രിസ്തുവുണ്ട്.

**c) വി. ലൂക്കോസ് 24:31**

എമ്മമുസിലേക്ക് പോയ ശിഷ്യന്മാർക്ക് തിരിച്ചറിവുണ്ടാകുന്നത് കർത്താവ് വാഴ്ത്തി നുറുക്കിക്കൊടുത്ത അപ്പം ഭക്ഷിച്ചപ്പോഴാണ്. ഒറ്റ വാചകത്തിൽ പറഞ്ഞാൽ അപ്പം നുറുക്കൽ (വി. കുർബ്ബാനയാണ്) യേശുവിനെ തിരിച്ചറിയുവാനുള്ള മാർഗ്ഗം യേശുവിന്റെ ശരീരരക്തങ്ങൾ അനുഭവിച്ച് യേശുവിനെ അനുഭവിച്ചറിയണമെന്നുള്ളതിന്റെ അടിസ്ഥാനത്തിലാണ് പൗരസ്ത്യ പിതാക്കന്മാർ കൂദാശയുടെ കൂദാശയായി വി. കുർബ്ബാനയെ കണ്ടിരുന്നത്. ഇതുകൊണ്ടുതന്നെ ക്രിസ്തുവിലായിത്തീരുന്ന ആത്മാവിന്റെ ഉത്സവമായി വി.

കുർബ്ബാനയെ പിതാക്കന്മാർ കണ്ടു. ക്രിസ്തുവിന്റെ പരിപൂർണ്ണതയിൽ ജീവിക്കുന്ന അനുഭവമാണ് വി. കുർബ്ബാന പ്രദാനം ചെയ്യുന്നത്.

യേശുവിനെ തിരിച്ചറിയുക എന്ന വിഷയത്തിൽ ആത്മാവിന്റെ നടത്തിപ്പ് അല്ലാതെ ഭൗമീക വീക്ഷണമോ, ശാസ്ത്രീയ പരീക്ഷണമോ, വിദ്യാഭ്യാസ യോഗ്യതകളോ മാനദണ്ഡമല്ല. അതുകൊണ്ടാണ് യേശു പത്രോസിനോട് പറയുന്നത് ജഡരക്തങ്ങളല്ല സ്വർഗ്ഗസ്ഥനായ എന്റെ പിതാവാണ് നിനക്ക് ഇത് വെളിപ്പെടുത്തിയത് എന്ന്. യേശുവിന്റെ ഉപദേശങ്ങൾ കേൾക്കുകയും അനേകം വീര്യ പ്രവൃത്തികൾ കണ്ടിട്ടും യേശു ഒരു പ്രവാചകൻ എന്നതിൽ കവിഞ്ഞ് ദൈവപുത്രനായ മ്ശിഹാ ആണെന്നുള്ള തിരിച്ചറിവ് പലരിലും ഉണ്ടായിരുന്നില്ല (മത്താ. 21:11). വി. മാമോദീസായിലൂടെ ക്രിസ്തുവിനെ മ്ശിഹായായി അംഗീകരിച്ച പലർക്കും നിത്യജീവിതത്തിൽ ക്രിസ്തുവിനെ തിരിച്ചറിയുവാൻ കഴിയുന്നില്ല എന്നുള്ളത് ഒരു യാഥാർത്ഥ്യമാണ്. കാരണം നാം നമ്മുടെ മാംസരക്തങ്ങളുടെ നടത്തിപ്പിലാണ് പലപ്പോഴും ജീവിക്കുന്നത്. പരിശുദ്ധാത്മ കൃപയിൽ, ക്രിസ്തുവിനെ പരിശുദ്ധാത്മാവിന്റെ ഫലങ്ങൾ പുറപ്പെടുവിച്ചുകൊണ്ട് വി. ആരാധനയിൽ കൂടിയും, കഷ്ടതയുടെ ആത്മിക, ഭൗതീക ശിക്ഷണങ്ങളിൽക്കൂടിയും അനുഭവിച്ചറിയുവാൻ കഴിയണം. നമ്മുടെ ശുദ്ധീകരണത്തിന്റെ ദിനത്തിൽ യേശുവിനെ തിരിച്ചറിയുന്നവരായി ആത്മശരീര മനസ്സുകളെ വിശുദ്ധീകരിച്ച് ദൈവസന്നിധിയിൽ സമർപ്പിക്കണം. ക്രിസ്തുവിനുണ്ടാകുന്ന കഷ്ടാനുഭവങ്ങളെ സൂചിപ്പിക്കുമ്പോൾ 'നിനക്ക് അങ്ങനെ ഭവിക്കരുതെ' (V. 22) എന്ന് പറയുന്ന പത്രോസിന്റെ മനോഭാവത്തിൽ നിന്ന് വിഭിന്നമായി 'നീ ജീവനുള്ള ദൈവത്തിന്റെ പുത്രനായ ക്രിസ്തു' എന്നുള്ള പത്രോസിന്റെ തിരിച്ചറിവ് ജീവിതത്തിൽ ഉണ്ടാകുവാനും ക്രിസ്തു പത്രോസിനോട് ആവശ്യപ്പെടുന്നതുപോലെ മനുഷ്യന്റെ ചിന്ത ഏതെന്ന്, ദൈവത്തിന്റെ ചിന്ത ഏതെന്നും തിരിച്ചറിയുവാനും കഴിയണം.

**ഹൂദോസ് ഇത്തോ ഞായർ – വേദഭാഗം വി. യോഹ. 10:22–38 നവംബർ 9**

യെറുശലേം ദേവാലയത്തിലെ പ്രതിഷ്ഠോത്സവമാണ് യഹൂദന്മാരുമായുള്ള ഈ സംവാദത്തിന്റെ പശ്ചാത്തലം.

യേശുവിന്റെ വീര്യ പ്രവൃത്തികൾ അനേകരിൽ അവൻ മ്ശിഹായാണെന്ന സത്യത്തിലേക്ക് അടുത്തുകൊണ്ടുവന്നുവെങ്കിലും യഹൂദമത നേതാക്കൾ ഈ വിഷയത്തിൽ സംശയചിത്തരായിരുന്നു. തങ്ങളെ സകലബന്ധനത്തിൽ നിന്നും വിടുവിക്കുന്ന മ്ശിഹാ മോശയെപ്പോലെ, ദാവീദിനെപ്പോലെ ശക്തനായ ആ രാജാവായിരിക്കുമെന്ന് അവർ വിശ്വസിച്ചു. എന്നാൽ ക്രിസ്തു രാജകുടുംബത്തിൽ പിറക്കാതെ ഒരിക്കലും നന്മ കടന്നുവരാത്ത നസറേത്തിൽ ഒരു ദരിദ്രബാലികയിൽ പിറന്നതുകൊണ്ട് യേശുവിൽ മ്ശിഹായെ കണ്ടെത്തുവാൻ അവർക്ക് കഴിഞ്ഞില്ല, അവരുടെ സംശയങ്ങളുടെയും അവ്യക്തമായ തെളിവുകളുടെയും അടിസ്ഥാനത്തിൽ അവർ ക്രിസ്തുവിനോട് ചോദിക്കുന്നു. "നീ എത്രത്തോളം ഞങ്ങളെ ആശിപ്പിക്കുന്നു. നീ ക്രിസ്തു എങ്കിൽ സ്പഷ്ടമായി പറക" (V. 24) ഇതിനു മറുപടിയായി ക്രിസ്തു ചില ആത്മീക സത്യങ്ങൾ വെളിപ്പെടുത്തുകയാണ്.

**1) യഥാർത്ഥ സത്യത്തെ പ്രവൃത്തികൾ വ്യക്തമാക്കുന്നു.**

യേശു പഠിപ്പിക്കുന്നു നിങ്ങൾ അവിശ്വാസികൾ ആയതുകൊണ്ട് എന്നിലൂടെ ചെയ്യപ്പെടുന്ന പിതാവിന്റെ പ്രവൃത്തികളെ കണ്ടിട്ടും ഞാനാകുന്ന സത്യത്തെ നിങ്ങൾ മനസ്സിലാക്കുന്നില്ല. അതുകൊണ്ടുതന്നെ നിങ്ങൾ ഇടയന്റെ ശബ്ദം തിരിച്ചറിയുന്ന നല്ല ആടുകളുടെ കൂട്ടത്തിൽപ്പെട്ടവരല്ല. ആടുകൾ അവയുടെ ഇടയന്റെ ശബ്ദം തിരിച്ചറിയുന്നതുപോലെ യഥാർത്ഥ ശിഷ്യന് നല്ല ഇടയനാകുന്ന ക്രിസ്തുവിന്റെ ശബ്ദം ദൈവാത്മാവിന്റെ നടത്തിപ്പിലൂടെ ഗ്രഹിക്കുവാൻ കഴിയും. യഥാർത്ഥ വിശ്വാസത്തിന്റെ സുരക്ഷിതത്വം രണ്ടു വിധത്തിലാണ്.

a) ഇടയനെ അറിയുകയും അനുഗമിക്കുകയും ചെയ്യുന്നതിൽ (കേൾക്കുക-അനുസരിക്കുക) കൂടെ ലഭ്യമാകുന്ന സുരക്ഷിതത്വം.

b) നാം വിശ്വസിക്കുന്ന ക്രിസ്തുവിൽ അടിസ്ഥാനപ്പെട്ട് നിലനിൽക്കുന്നതിലുള്ള സുരക്ഷിതത്വം.

ക്രിസ്തുവാകുന്ന യഥാർത്ഥ സത്യത്തിൽ ഉറച്ചു നിൽക്കുവാൻ വിശ്വാസത്തിന്റെ ഈ രണ്ട് സുരക്ഷിതത്വങ്ങൾ അനിവാര്യമാണ്. വി. മത്തായി ശ്ലീഹാ 7:13 മുതലുള്ള വാകൃങ്ങളിൽ ചില ശ്രദ്ധേയമായ ആശയങ്ങൾ യേശു വ്യക്തമാക്കുന്നുണ്ട്. യേശു പറയുന്നു ഫലങ്ങളിൽ നിന്ന് വൃക്ഷങ്ങളെ തിരിച്ചറിയാം. മനുഷ്യരുടെ പ്രവൃത്തികൾക്കൊണ്ട് യഥാർത്ഥ മനുഷ്യനെ തിരിച്ചറിയാം. കള്ള പ്രവാചകന്മാരെയും യഥാർത്ഥ സത്യവചനത്തെ കോട്ടിക്കളയുന്ന കള്ള വ്യാഖ്യാതാക്കളുടെയും അത്ഭുതങ്ങളുടെ മറവിൽ ആൾദൈവങ്ങളാകുന്ന വ്യക്തിത്വങ്ങളെയും നോക്കി യേശു പറയുന്നു അധർമ്മം പ്രവർത്തിക്കുന്നവരെ എന്നെ വിട്ടു പോകുവീൻ, ഞാൻ ഒരു നാളും നിങ്ങളെ അറിഞ്ഞിട്ടില്ലായെന്ന് (വി. മത്താ. 7:23) തുടർന്ന് 24, 25 വാക്യങ്ങളിൽ കേൾക്കുകയും, അനുസരിക്കുകയും, നിലനിൽക്കുകയും ചെയ്യുന്നതിന്റെ സുക്ഷിതത്വം യേശു വ്യക്തമാക്കുന്നുണ്ട്.

ആത്മീയമേഖലയിൽപ്പോലും സത്യത്തെ അസത്യമായും അർദ്ധസത്യമായും വ്യാഖ്യാനിക്കുകയും, സത്യത്തെ സ്വകാര്യവൽക്കരിക്കുകയും ചെയ്യുന്ന ആധുനിക സമൂഹത്തിൽ ക്രിസ്തുവിന്റെ ഉപദേശം നമുക്ക് സാന്ത്വനമേകുന്നു. യഥാർത്ഥ സത്യത്തെ പ്രവൃത്തികൊണ്ട് (ഫലം) തിരിച്ചറിയാം. ഒരു കർത്താവും, ഒരു വിശ്വാസവും, ഒരു മാമോദീസായുമേയുള്ളൂവെന്ന് വിശ്വസിക്കുന്ന ക്രൈസ്തവന് നിന്ന് യഥാർത്ഥ സത്യം കണ്ടെത്തു

വാൻ കഴിയാത്ത അവസ്ഥയിലാണ്. ക്രൈസ്തവന്റെ അടിസ്ഥാനഗ്രന്ഥമായ വി. വേദപുസ്തകത്തിലെ വചനങ്ങളെ തന്റെനിലനിൽപ്പിനാധാരമായി മാത്രം വളച്ചൊടിക്കുമ്പോൾ യഥാർത്ഥ സത്യത്തെ അവൻ സ്വകാര്യവൽക്കരിക്കുകയാണ്. സത്യത്തെ അസത്യമായും, അർദ്ധസത്യമായും അവനവന്റെ ആശയങ്ങൾക്ക് പിൻബലമുണ്ടാക്കുവാൻ പഠിപ്പിക്കുമ്പോൾ യഥാർത്ഥ സത്യത്തെ ക്രൂശിക്കുകയാണ് ചെയ്യുന്നത്. പൗരസ്ത്യ പിതാക്കന്മാർ വേദപുസ്തകസത്യങ്ങളെ അപഗ്രഥിച്ച് വി. സഭയെ ക്രമപ്പെടുത്തിയപ്പോൾ ഇന്ന് നൂതന സഭകളും, സമൂഹങ്ങളും, പ്രസ്ഥാനങ്ങളും തങ്ങളുടെ സഭകൾക്കനുസരിച്ച്, പ്രസ്ഥാനങ്ങൾക്കനുസരിച്ച് വേദപുസ്തകത്തെയും ദൈവത്തെയും സ്വകാര്യവൽക്കരിക്കുവാൻ ശ്രമിക്കുന്നു. ഇത്തരുണത്തിൽ പരി. പാമ്പാടി തിരുമേനിയുടെ വാക്കുകൾക്ക് പ്രസക്തിയേറുന്നു. 'സത്യത്തിന് ഞാനും നീയുമില്ല, നമ്മളില്ല, സത്യത്തിന് ബന്ധുബലം വേണ്ട, അംഗബലം വേണ്ട, സത്യം ഏകമാണ്, നിലനിൽക്കുകയും ചെയ്യും'. സുതാര്യമായ മനസ്സോടെ, നിർമ്മലഹൃദയത്തോടെ കാര്യങ്ങളെ കാണുവാൻ കഴിയുന്നവർക്ക് ലഭിക്കുന്ന സനാതന മൂല്യമാണ് യഥാർത്ഥ സത്യം.

സത്യവിശ്വാസികൾ നശിച്ചുപോകയില്ല, ആരും അവരെ യേശുവിന്റെ കൈയ്യിൽ നിന്നും പിടിച്ചു പറിക്കുകയില്ല എന്ന വചനത്തിലൂടെ പിതാവാം ദൈവം നമുക്ക് നൽകിയിരിക്കുന്നത് യേശുവിനെ മാത്രമല്ല, സത്യമായ ക്രിസ്തുവിനെ കേൾക്കുകയും അനുസരിക്കുകയും, ക്രിസ്തുവിൽ നിലനിൽക്കുകയും ചെയ്യുന്നതിൽ കൂടെ ക്രിസ്തുവാകുന്ന താഴ്ത്തടിയിൽ ചേർന്നു നിൽക്കുന്ന കൊമ്പുകൾ പോലെയായിത്തീരുകയാണ്. കൊമ്പുകളാകുന്ന നാം മുന്തിരിവള്ളിയാകുന്ന ക്രിസ്തുവിൽ ഒന്നായിത്തീരുന്ന വിശ്വാസാനുഭവങ്ങളിൽ നിന്ന് വ്യതിചലിക്കുന്നവർ പരി. പൗലോസ് ശ്ലീഹായുടെ ഉപദേശം ശ്രദ്ധിക്കണം. "നീയോ ഇന്നവരോട് പഠിച്ചുവെന്ന് ഓർക്കുകയും ക്രിസ്തുവേശുവിലുള്ള വിശ്വാസത്താൽ നിന്നെ രക്ഷയ്ക്ക് ജ്ഞാനിപ്പിക്കുവാൻ മതിയായ തിരുവെഴുത്തുകളെ ബാല്യം മുതൽ അറിയുകയും ചെയ്യുന്നതുകൊണ്ട് നീ പഠിച്ചും നിശ്ചയം പ്രാപിച്ചും ഇരിക്കുന്നതിൽ നിലനിൽക്ക" (2 തീമോഥെയോസ് 3:14–15). യഥാർത്ഥ സത്യത്തിന്റെ ശോഭയെ കെടുത്തുന്നവർ ഈ ശ്ലോകം ഓർമ്മയിൽ വയ്ക്കുക.

'അന്തശ്ചരതുമാർജ്ജാര–
ശ്ശ്രീനിവാ രാജമന്ദിരേ
സഹിഷ്ഠസ്യ ഗജേന്ദ്രസ്യ
കിമർഘഃ പരിഹീയതേ'

(രാജകൊട്ടാരത്തിൽ പൂച്ചയോ പട്ടിയോ അകത്തു വിഹരിക്കട്ടെ. പുറത്തു നിൽക്കുന്ന ആനശ്രേഷ്ഠന്റെ വിലയുണ്ടോ കുറയുന്നു.) യഥാർത്ഥ സത്യത്തിന്റെ ശോഭയെ കെടുത്തുവാൻ ആർക്കും കഴിയുകയില്ല. സത്യം സനാതനമാണ്. പ്രവൃത്തികളിലൂടെ യഥാർത്ഥസത്യത്തെ മനസ്സിലാക്കാം. സത്യവിശ്വാസമാകുന്ന പാറമേൽ നമ്മുടെ ജീവിതത്തെ പുനഃപ്രതിഷ്ഠിക്കാം.

**സെഖറിയ പുരോഹിതനോടുള്ള അറിയിപ്പിന്റെ ഞായർ വേദഭാഗം : വി. ലൂക്കോസ് 1:5–25**
**നവംബർ 16**

യേശുവിന്റെ മുന്നോടിയായ യോഹന്നാൻ സ്നാപകന്റെ ജനനത്തെക്കുറിച്ചുള്ള വാഗ്ദാനമാണ് പശ്ചാത്തലം. സെഖര്യപുരോഹിതനുണ്ടായ ഈ വെളിപാട് ഹേരോദാസ് രാജാവ് യഹൂദരാജ്യം ഭരിക്കുന്ന കാലഘട്ടത്തിലായിരുന്നു. (BC 37 - AD 4) അഹരോന്റെ നേരിട്ടുള്ള പിൻതലമുറക്കാരെല്ലാം ആചാര്യൻമാരായിരുന്നു. അവരെ 24 വകുപ്പുകളിൽ ഉൾപ്പെടുത്തിയിരുന്നു. (1 ദിന 24:1) അബിയായുടെ വകുപ്പ് അതിൽ എട്ടാമത്തേതായിരുന്നു. പുരോഹിതനായ അഹറോന്റെ പുത്രിയായ എലിസബത്തിനെ സെഖ്യ്യാ പുരോഹിതൻ വിവാഹം കഴിച്ചു. ഭക്തരായ ഈ ദമ്പതികൾ പ്രമാണപ്രകാരം കുറ്റമറ്റവരായിരുന്നു. (5–6) മക്കളില്ലാത്തതിന്റെ വേദന അനുഭവിച്ചവരായ അവർ പ്രായാധിക്യത്തിലായിരുന്നു. എലിസബേത്തിന്റെ ഗർഭധാരണശക്തി പ്രായാധിക്യത്തിൽ നഷ്ടപ്പെട്ടിരുന്നു. ഈ രംഗസംവിധാനം ഇസഹാക്കിന്റെയും (ഉൽ : 18:1) ശിംശോന്റെയും (ന്യായ 13:28) ശമുവേലിന്റെയും (1ശമു 1:12) ജനന വിവരങ്ങൾക്ക് സമാനമാണ്. പുരോഹിതൻമാരിൽ 24 കൂറുകളിൽ പെട്ടവർക്ക് ആണ്ടിൽ രണ്ടാഴ്ച വെച്ച് മാറി മാറി ദേവാലയത്തിൽ ശുശ്രൂഷ ചെയ്തുവന്നു. നറുക്കിട്ടാണ് ഓരോരുത്തരുടെയും ചുമതലകൾ തെരഞ്ഞെടുത്തിരുന്നത്. (പുറ. 30:78) നറുക്കിലൂടെ അതിവിശുദ്ധ സ്ഥലത്ത് ധൂപം കാട്ടുവാൻ സെഖ്യ്യാവിന് ഭാഗ്യം ലഭിച്ചു. ധൂപപ്രാർത്ഥനയിൽ സെഖ്യ്യാവിന് ഒരു മകനെ ലഭിക്കും എന്ന് അരുളപ്പാടുണ്ടായെങ്കിലും പ്രായാധിക്യം കാരണം സെഖ്യ്യാവ് അവിശ്വസിക്കുക മൂലം സെഖ്യ്യാവ് ഊമനായിത്തീർന്നു. തീർന്നു. ഇന്നത്തെ വേദവാക്യം ആഗമായ ആത്മീയ മുന്നറിയിപ്പാണ് വെളിപ്പെടുത്തുന്നത്.

**1 ദൈവത്തെ വിശ്വാസത്തിൽ പരീക്ഷിക്കരുത്.**

സെഖ്യാ പുരോഹിതൻ ദൈവത്തിലുള്ള വിശ്വാസത്തെ കുറിച്ച് അറിവും ആഴവും ഉള്ളവനാണ്. എങ്കിലും അതിസ്വാഭാവികമായി ദൈവം ഇടപെടുന്നതിലുള്ള വിശ്വാസം നഷ്ടപ്പെട്ടവനായിരുന്നു എന്നുവേണം കരുതുവാൻ. തങ്ങളുടെ പ്രായാധിക്യമാകുന്ന പരിമിതിയിൽ ഇടപെടുന്ന ദൈവത്തെ മനസ്സിലാക്കുവാൻ പുരോഹിതന് കഴിയുന്നില്ല. അസാധ്യതകളെ സാദ്ധ്യമാക്കുന്ന ദൈവത്തെ തലമുറകൾക്ക് പകർന്നുകൊടുക്കേണ്ട ആചാര്യൻ തന്റെ അതിസ്വാഭാവിക വിശ്വാസാനുഭവത്തിൽ പതറിപ്പോയി. വിശ്വാസത്തിന്റെ കാര്യത്തിൽ 3 തരത്തിലുള്ള വിശ്വാസം വേദപുസ്തകത്തിൽ കാണുവാൻ കഴിയും.

1. സാധാരണ വിശ്വാസം 2. അതിസ്വാഭാവിക വി

ശ്വാസം 3. വിശ്വാസവരം

ഇവിടെ അതി സ്വാഭാവിക വിശ്വാസവും കടന്ന് വിശ്വാസവരത്തിൽ ജീവിക്കേണ്ട പുരോഹിതൻ ഒരു സാധാരണ വിശ്വാസത്തിൽ മാത്രം നിലകൊള്ളുകയാണ്. അതുകൊണ്ടുതന്നെ ദൈവത്തിലുള്ള വിശ്വാസത്തിൽ സംശയിച്ച പുരോഹിതൻ അതിന്റെ തിക്തഫലം അനുഭവിക്കുന്നു. അത്ഭുത കാര്യം സംഭവിക്കുന്നതുവരെ ഊമയായിതീർന്നു. ഇത് ദൈവത്തിലുള്ള വിശ്വാസത്തെ സംശയിക്കുന്നവർക്ക് നൽകുന്ന ഒരു മുന്നറിയപ്പാണ് ദൈവത്തിലുള്ള വിശ്വാസം ഒരു പരീക്ഷണ വസ്തുവാകരുത്. പരീക്ഷിച്ച് കണ്ടെത്തുന്നത് ശാസ്ത്രത്തിന്റെ പ്രത്യേകതയാണ്. എന്നാൽ ദൈവവുമായുള്ള ബന്ധത്തിൽ ശാസ്ത്രീയമായ കണ്ടെത്തലിലൂടെയുള്ള വിശ്വാസത്തിന് പ്രസക്തിയില്ല. വിശ്വാസത്തെ പരീക്ഷണവസ്തുവാക്കുവാൻ യേശുവും ഇഷ്ടപ്പെട്ടിരുന്നില്ല. അതുകൊണ്ട് 40 ദിവസം ഉപവസിച്ച യേശുവിനെ സമീപിച്ച് പിശാചിനോട് മനുഷ്യൻ അപ്പംകൊണ്ട് മാത്രമല്ല ദൈവത്തിന്റെ വായിൽ നിന്ന് വരുന്ന സകല വചനങ്ങൾകൊണ്ടും ജീവിക്കുന്നു എന്ന് പറഞ്ഞും" ദൈവത്തിലുള്ള വിശ്വാസത്തെ പരീക്ഷിച്ചാൽ തിക്താനുഭവങ്ങളായിരിക്കും ഫലമെന്ന് പഴയ നിയമവും വ്യക്തമാക്കുന്നു. ആവർത്തനപുസ്തകം 6:16ൽ നിങ്ങൾ മസ്സായിൽ വെച്ച് പരീക്ഷിച്ചതുപോലെ ദൈവമായ യഹോവയെ പരീക്ഷിക്കരുത്. എന്ന് രേഖപ്പെടുത്തിയിരിക്കുന്നു. യിസ്രയേൽ ജനതയുടെ മസ്സായിലെ പരീക്ഷണം പുറപ്പാട് 17:1–7 വരെ രേഖപ്പെടുത്തിയിരിക്കുന്നു. 'അവർ യഹോവയെ പരീക്ഷിക്ക നിമിത്തം അവൻ ആ സ്ഥലത്തിന് മസ്സാ (പരീക്ഷ) എന്നും മെരീബാ (കലഹം) എന്നും പേരിട്ടു (വാ.7) ദൈവത്തെ വിശ്വാസത്തിൽ പരീക്ഷിക്കുന്നവരുടെ അനുഭവം പരീക്ഷണങ്ങളുടേയും കലഹത്തിന്റെയും അനുഭവമായിരിക്കും.

പൗലോസ് ശ്ലീഹാ വ്യക്തമാക്കുന്നു. 'കാഴ്ചയാലല്ല വിശ്വാസത്താലത്രെ ഞങ്ങൾ നടക്കുന്നത് (2 കൊരി. 5:7) വിശ്വാസം ആശിക്കുന്നതിന്റെ ഉറപ്പും കാണാത്ത കാര്യങ്ങളുടെ നിശ്ചയവുമാണ് (എബ്രാ 11:1) അതുകൊണ്ടാണ് മദർ തെരേസ പറഞ്ഞത് "എന്റെ വിശ്വാസം ഉപേക്ഷിക്കുന്നതിനേക്കാൾ എന്റെ ജീവൻ ഉപേക്ഷിക്കുവാനാണ് ഞാൻ ഇഷ്ടപ്പെടുക''. വിശ്വാസത്തിന്റെ മുമ്പിൽ യുക്തിക്കും ബുദ്ധിക്കും പ്രസക്തിയില്ല. മഹാനായ നെപ്പോളിയൻ പറഞ്ഞിട്ടുണ്ട്, "വിശ്വാസത്തിന്റെ മുമ്പിൽ പാണ്ഢിത്യത്തിന്റെ എല്ലാ വെച്ചുകെട്ടലുകളും എടുപ്പുപോലെ നിലം പതിക്കുന്നു."

സെഖര്യാ പുരോഹിതന്റെ അതിസ്വാഭാവിക തലത്തിലുള്ള വിശ്വാസത്തിന്റെ അഭാവം അദ്ദേഹത്തെ മൗനിയാക്കുന്നു. സ്വാഭാവിക, അതിസ്വാഭാവിക വിശ്വാസത്തിനപ്പുറം വിശ്വാസവരം നേടുവാൻ കഴിയണം. വേദപുസ്തകം സാക്ഷിക്കുന്നതുപോലെ വിശ്വാസം കൂടാതെ ആർക്കും ദൈവത്തെ പ്രസാദിപ്പിക്കുവാൻ കഴിയുകയില്ല. പക്ഷെ വിശ്വാസം പരീക്ഷണവസ്തുവാകരുത്. കാര്യസാദ്ധ്യത്തിനാകരുത്. ആഴമായ വിശ്വാസമില്ലാതെ അനുഗ്രഹത്തിനായ് ഓടി നടക്കരുത്. അതിസ്വാഭാവിക വിശ്വാസം അസാദ്ധ്യങ്ങളെ സാദ്ധ്യമാക്കും.

**ദൈവമാതാവിനോടുള്ള അറിയിപ്പിന്റെ ഞായർ**
**വേദഭാഗം : വി. ലൂക്കോസ് 1:26–38 നവംബർ 23**

യേശു എപ്രകാരം തന്റെ മാതാവിന്റെ ഉദരത്തിൽ ഉരുവായി എന്നുള്ള അമാനുഷ സംഭവമാണ് ഈ ഭാഗം വ്യക്തമാക്കുന്നത്. ഗബ്രിയേൽ മാലാഖയിൽ നിന്ന് കന്യകമറിയം സന്ദേശം സ്വീകരിക്കുന്നു. ഈ സന്ദേശത്തോടൊപ്പം അവൾ ദൈവാത്മാവിൽനിന്ന് ഗർഭിണിയായിത്തീർന്നു. സെഖര്യാ പുരോഹിതൻ ദൂതന്റെ അറിയിപ്പിൽ അവിശ്വസിക്കുന്നുവെങ്കിൽ ഇവിടെ കന്യകമറിയം ദൂതന്റെ അറിയിപ്പിൽ വിസ്മയിക്കുന്നുവെങ്കിലും പൂർണ്ണമായി വിശ്വസിച്ച് സമർപ്പിക്കുന്നു.

**1. മഹത്വം ഏറ്റുവാങ്ങുന്ന കന്യകമറിയം**

കൃപനിറഞ്ഞവളെ നിനക്ക് വന്ദനം എന്ന ദൂതന്റെ സംബോധന വളരെ ശ്രദ്ധേയമാണ്. ദൈവകൃപയിൽ നിറവുള്ളവളാണ് എന്നും സ്ത്രീകളിൽ വെച്ച് ഏറ്റവും അനുഗ്രഹിക്കപ്പെട്ടവൾ കന്യകമറിയമാണെന്നും ആദ്യം പ്രഖ്യാപിച്ചത് ദൈവദൂതനാണ്. ദൈവീക കൽപ്പനപ്രകാരം ദൈവദൂതൻ മറിയാമിനെ മഹത്വം ധരിപ്പിക്കുകയാണ്. ദൈവദൂതന്റെ സംബോധന മുതൽ ഭൂലോകം മുഴുവനും കന്യകമറിയാമിനെ കൃപനിറഞ്ഞവളായി, അനുഗ്രഹിക്കപ്പെട്ടവളായി, ഭാഗ്യവതിയായി വാഴ്ത്തി. ഈ മഹത്വം കന്യകമറിയം സ്വയം വാങ്ങുകയായിരുന്നില്ല. മറിച്ച് ദൈവദൂതൻ മറിയാമിനെ ഈ ദൈവമഹത്വം അണിയിക്കുകയായിരുന്നു. ദൈവത്തിന്റെ പുകഴ്ച ലഭിക്കുക, ദൈവത്തിന്റെ മഹത്വം ഏറ്റുവാങ്ങുക ഇത് ഏറ്റവും വലിയ സൗഭാഗ്യമാണ്. വിളിക്കപ്പെട്ടവരോ അനേകർ തിരഞ്ഞെടുക്കപ്പെട്ടവരോ ചുരുക്കം എന്ന് വേദപുസ്തകം പറയുന്നുണ്ട്. എന്നാൽ ഇതിൽ ഒരു പടികൂടി ഉയർന്ന പടിയായി, വേദപുസ്തകം ചിത്രീകരിക്കുന്നത് ദൈവസന്നിധിയിൽ അംഗീകാരയോഗ്യരായി തീർന്നവരെക്കുറിച്ച് അല്ലെങ്കിൽ ദൈവത്തിന്റെ മഹത്വം ഏറ്റുവാങ്ങിയവരെക്കുറിച്ചാണ്. പരീക്ഷണങ്ങളിൽ വിജയിക്കാത്തവർക്ക് അംഗീകാരം/ മഹത്വം ലഭിക്കുകയില്ല. കന്യകമറിയാം തന്റെ ജീവിതത്തിന്റെ കഷ്ടതകളുടെ പരീക്ഷണങ്ങളിലും വിശ്വാസത്തിന്റെ പരീക്ഷണങ്ങളിലും വിജയിക്കുകയാണ്. ദൈവസന്നിധിയിൽ അംഗീകാരയോഗ്യതയുള്ളവർക്ക് ദൈവം അനുഗ്രഹങ്ങളെ നൽകുന്നവനാണ്. വിശ്വാസികളുടെ പിതാവായ അബ്രഹാമിന്റെ ചരിത്രവും (ഉൽപ്പത്തി 13:14, 15, ഉൽപ്പത്തി 22:16–18) ഇയ്യോബിന്റെ ചരിത്രവും (ഇയ്യോബ് 42:12,13...)ദാനിയേലിന്റെയും തീചൂളയിലെ പൈതങ്ങളുടെ ചരിത്രവും ഇതു തന്നെയാണ് സാക്ഷിക്കുന്നത്. വെളിപ്പാടുപുസ്തകത്തിൽ

ഇങ്ങനെ അംഗീകാരയോഗ്യതയുള്ളവരെ Overcommers (ജയാളികൾ) എന്നും മാലിന്യപ്പെടാത്തവർ (വെളി. 14:4, 5) എന്നുമാണ് വിശേഷിപ്പിച്ചിരിക്കുന്നത്.

ദൈവവിശ്വാസത്തിൽ നാം കയറേണ്ട മേറിയ മാലകൾ കയറുമ്പോൾ ദൈവം നമ്മെ കന്യകമറിയാമിനെപ്പോലെ മഹത്വത്തിന്റെ ഉടമകളാക്കി തീർക്കും. ദൈവസന്നിധിയിൽ തങ്ങളെതന്നെ വിശുദ്ധിയിൽ സൂക്ഷിക്കുന്നവർക്കാണ് ദൈവത്തിന്റെ മഹത്വം അംഗീകാരം വന്നുചേരുന്നത്. ഇവരെയാണ് സഭ പരിശുദ്ധൻമാരായും ശുദ്ധിമതികളായും, ശുദ്ധിമാൻമാരായും പരിശുദ്ധൻമാരായും ചിത്രീകരിച്ചിരിക്കുന്നത്.

**പരിപൂർണ്ണ സമർപ്പണത്തിന്റെ ഉദാത്തമായ മാതൃക**

ഇതാ ഞാൻ കർത്താവിന്റെ ദാസി, നിന്റെ ഇഷ്ടംപോലെ എനിക്ക് ഭവിക്കട്ടെ എന്നു പറയുന്നതിൽ സമർപ്പണത്തിന്റെ ഏറ്റവും ഉദാത്തമായ ഭാവമാണ് കാണുന്നത്. സമ്പൂർണ്ണ സമർപ്പണത്തിന്റെ പിന്നാലെ അനുഗ്രഹങ്ങളുടെ കൂമ്പാരവും കടന്നുവരും. വേദപുസ്തകം ഇതിന് ധാരാളം തെളിവുകൾ നൽകുന്നു. സോർ സീദോൻ ദേശങ്ങളിലെ കനാന്യ സ്ത്രീ സമ്പൂർണ്ണമായി തന്നെ സമർപ്പിക്കുന്ന കാഴ്ച വി. മത്തായി ശ്ലീഹാ വ്യക്തമാക്കുന്നുണ്ട്. (വി. മത്താ, 15:27) 'അതെ കർത്താവെ' (Yes Lord) എന്ന പ്രതികരണത്തിലൂടെ തന്റെ ജീവിതത്തെ മുഴുവൻ സമർപ്പിക്കുന്ന കനാന്യാ സ്ത്രീയെ നാം കാണുന്നു. അതുകൊണ്ടുതന്നെ യേശു അവളെ അനുഗ്രഹിക്കുകയാണ്. (വാ. 28) കുശവന്റെ കൈയ്യിലെ കളിമണ്ണുപോലെ സമ്പൂർണ്ണമായി സമർപ്പിക്കുമ്പോൾ കുശവൻ തന്റെ ഇഷ്ടത്തിനനുസരിച്ച് നമ്മെ രൂപപ്പെടുത്തും. ഗത്സമന തോട്ടത്തിൽ തന്നെ മുഴുവൻ പിതാവിൽ സമർപ്പിച്ചുകൊണ്ടുള്ള യേശുവിന്റെ പ്രാർത്ഥന എത്രയോ ശ്രദ്ധേയമാണ്.

ജീവിതത്തിന്റെ പ്രതിസന്ധികളുടെ മുമ്പിൽ Yes Lord എന്നു പറഞ്ഞ് ദൈവസന്നിധിയിൽ ജീവിതത്തെ സമർപ്പിക്കുമ്പോൾ ദൈവം അത്ഭുതങ്ങൾ പ്രവർത്തിക്കും. സ്വയം സമർപ്പിച്ച് കന്യകമറിയാം ലോകം മുഴുവൻ വാഴ്ത്തുന്ന ഭാഗ്യവതിയായി. ദൈവത്തിന് കീഴടങ്ങുമ്പോൾ (യാക്കോബ് 4:7) അവൻ നമ്മെ മഹത്വം ധരിപ്പിക്കും.

**എലിശബേത്തിന്റെ അടുക്കലേക്കുള്ള മറിയാമിന്റെ യാത്രയുടെ ഞായറാഴ്ച**

**വേദഭാഗം : വി. ലൂക്കോസ് 1:39–56 നവംബർ 30**

മറിയാം എലീശബേത്ത് കൂടിക്കാഴ്ചയും, മറിയാമിന്റെ പാട്ടുമാണ് പ്രതിപാദന വിഷയം. തന്നെപ്പോലെ ദൈവിക അനുഭവം ലഭിച്ചവർ എന്നതിന്റെ അടിസ്ഥാനത്തിലായിരിക്കാം മറിയാം എലിശബേത്തിന്റെ അടുക്കലേക്ക് യാത്ര പുറപ്പെട്ടത്.

**1. കന്യകമറിയാം ദൈവമാതാവാണെന്ന ആദ്യത്തെ വിശ്വാസ പ്രഖ്യാപനം**

എലിശബേത്ത് പറയുന്നു "എന്റെ കർത്താവിന്റെ മാതാവ് എന്റെ അടുക്കൽ വരുവാനുണ്ടായ മാനം എനിക്ക് എവിടെ നിന്ന് ഉണ്ടായി" (വാ. 43). യഥാർത്ഥത്തിൽ കന്യകമറിയാം ദൈവമാതാവാണെന്നുള്ള ലോകത്തിന്റെ ആദ്യത്തെ വിശ്വാസ പ്രഖ്യാപനമാണിത്. മാത്രമല്ല എലിശബേത്തിന്റെ വാക്കുകളാണെങ്കിലും യഥാർത്ഥത്തിൽ പരിശുദ്ധാത്മാവാണ് ഈ വിശ്വാസപ്രഖ്യാപനം നടത്തുന്നത് (വാ. 41). അതുകൊണ്ടുതന്നെ ത്രിത്വത്തിൽ ഒരുവനായ പരിശുദ്ധാത്മാവ് കന്യകമറിയാമിനെ കർത്താവിന്റെ മാതാവായി / ദൈവമാതാവായി അംഗീകരിച്ചു എന്നുവേണം കരുതുവാൻ. കന്യകമറിയാമിനെ കേവലം യേശുവിന് ജന്മം നൽകുവാൻ ഉദരത്തെ ദാനമായി നൽകിയ സ്ത്രീ എന്നതിനപ്പുറം ദൈവത്തിന്റെ മാതാവാണെന്ന് സഭ വിശ്വസിക്കുന്നതിന് കാരണവും ഇതു തന്നെയാണ്. കന്യകമറിയാമിന്റെ സാന്നിദ്ധ്യം തന്നെ എലിസബേത്തിനെ പരിശുദ്ധാത്മാവിൽ നിറയ്ക്കുന്നതിന് കാരണമായി. വിശുദ്ധന്മാരുടെ സാന്നിദ്ധ്യം വിശുദ്ധമായ മനസ്സുള്ളവർക്ക് പെട്ടെന്ന് ബോധ്യപ്പെടും. അശുദ്ധിയിൽ ജീവിക്കുന്നവർക്ക് വിശുദ്ധരുടെ സാന്നിധ്യവും സാമീപ്യവും അറിയുവാൻ സാധ്യമല്ല. ഇവിടെ സകല സൃഷ്ടിക്കും കാരണഭൂതനായവൻ മറിയാമിന്റെ ഉദരത്തിൽ വസിക്കുന്നതിന്റെ സാന്നിധ്യം എലീശബേത്തിന്റെ ഗർഭപാത്രത്തിൽ വസിച്ചിരുന്ന ശിശുവിനെപ്പോലും പരിശുദ്ധാത്മാവുകൊണ്ട് നിറയ്ക്കുകയാണ്. ശിശുക്കൾക്ക് പരിശുദ്ധാത്മാവിൽ നിറയുവാൻ കഴിയും എന്നതും ഈ ഭാഗം വ്യക്തമാക്കുന്നു. മറിയാമിന്റെ ഗർഭപാത്രത്തിലുള്ള യേശുവിന്റെ വാസമാണ് അവൾക്ക് തലമുറ തലമുറയായിട്ട് ലോകം മുഴുവനും വാഴ്ത്തുന്നതിനുള്ള യോഗ്യത നേടിക്കൊടുത്തത്. ക്രിസ്തുവിന്റെ ജീവൻ ഉള്ളിൽ വസിക്കുന്ന ഒരാൾക്ക് മാത്രമേ ലോകം മുഴുവനും വാഴ്ത്തുന്ന അനുഭവത്തിലേക്ക് വളരുവാൻ കഴിയുകയുള്ളൂ. കന്യക മറിയാമിന്റെ ഉള്ളിലുരുവായ ക്രിസ്തുവാകുന്ന ജീവനാണ് അവളെ ഭാഗ്യവതിയുടെ തലത്തിലേക്കുയർത്തിയത്. ക്രിസ്തു ഉള്ളിൽ ഉരുവാകുമ്പോഴാണ് ഓരോ വ്യക്തിജീവിതവും ശ്രേഷ്ഠമായിത്തീരുന്നത്. പരിശുദ്ധ പരുമല തിരുമേനിയും, വട്ടശ്ശേരിൽ തിരുമേനിയും, പാമ്പാടി തിരുമേനിയുമൊക്കെ ക്രിസ്തുവിനെ ഹൃദയത്തിൽ ജനിപ്പിച്ചവരാണ്. അതുകൊണ്ട് തന്നെ സഭ അവരെ വിശുദ്ധരായി കാണുന്നു. വാഴ്ത്തുന്നു.

46–ാം വാക്യം മുതൽ മറിയാമിന്റെ പാട്ടാണ് രേഖപ്പെടുത്തിയിരിക്കുന്നത്. വാ. 68 മുതൽ രക്ഷകന്റെ മുന്നോടിയെക്കുറിച്ചുള്ള സഖര്യാവിന്റെ പാട്ടിനു സമാനമായും, മുൻപെയും മ്ശീഹായെക്കുറിച്ച് അവിടുത്തെ അമ്മയുടേതായ ഒരു പാട്ട് ഉണ്ടായത് അനുചിതമായി കരുതാം. ഹന്നായുടെ ഗീതത്തിന്റെ രീതിയിൽ രക്ഷിക്കപ്പെട്ട ഈ ഗാനം (1 ശമു. 2:1–10) ദൈവത്തിന് ആഹ്ലാദാരവത്തോടുകൂടി അർപ്പിക്കുന്ന സ്തുതിയാണ്.

**2. ആദ്യത്തെ ക്രിസ്തീയ വിപ്ലവഗാനം**

പാട്ടിന്റെ ആരംഭത്തിൽ തന്നെ മറിയാമിന്റെ വിനയം പ്രകടമാണ്. (വാ. 48) "ഇന്നുമുതൽ എല്ലാ തലമുറയും എന്നെ ഭാഗ്യവതി എന്നു വാഴ്ത്തും." എന്ന് കന്യകമറിയാം പാടുന്നത് തന്നെ പുകഴ്ത്തി പറയുവാനല്ല, മറിച്ച് എല്ലാ തലമുറകളുടേയും നന്മയ്ക്കായി തന്നെ തിരഞ്ഞെടുത്ത ദൈവത്തിന്റെ കാരുണ്യത്തെ പുകഴ്ത്തുകയാണ്. രക്ഷകനും (വാ. 47) വാഗ്ദാനങ്ങൾ നിറവേറ്റുന്നവനും (വാ. 55) വിശുദ്ധനും ദയാലുവുമായ (വാ. 49,50) ദൈവത്തിന്റെ മഹത്വം മറിയം ഘോഷിക്കുകയാണ്. വാക്യം 50 മുതൽ 55 വരെയുള്ള ഭാഗത്തെ യഥാർത്ഥത്തിൽ ക്രിസ്തീയ വിപ്ലവഗാനം എന്നു തന്നെ വിളിക്കാം.

കാരണം സംഭവിച്ചുകഴിഞ്ഞിരിക്കുന്നു എന്ന മട്ടിൽ സംഭവിക്കാനുള്ളവയിൽ തനിക്കുള്ള വിശ്വാസം മറിയം പ്രഖ്യാപിക്കുന്നു. മിശിഹായുടെ രംഗപ്രവേശനത്തിലൂടെ സംഭവിക്കുവാൻ പോകുന്നത് നിലവിലിരിക്കുന്ന മൂല്യവ്യവസ്ഥയുടെ കീഴ്മേൽ മറിച്ചിലാകും. (ഉദാ. ലൂക്കോസ് 4:16 മുതൽ 6:20 ഉം, 15:1 ഉം) എന്ന് മറിയം വിശ്വസിക്കുകയാണ്. വിശക്കുന്നവർക്കും പാർശ്വവൽക്കരിക്കപ്പെട്ടവർക്കും, നിഹിതർക്കും, നിരാലംബർക്കും യേശു നൽകുന്ന പരിരക്ഷയെ മറിയം മുൻകൂട്ടി കാണുകയാണ്. അഹങ്കാരികളെയും, ശക്തരെയും ധനികരെയും ന്യായം വിധിക്കുന്ന മ്ശിഹായുടെ അധികാരം കന്യകമറിയം മുൻകൂട്ടി മനസ്സിലാക്കുന്നു.

തന്നിലൂടെ പിറക്കുവാൻ പോകുന്നവൻ സമഗ്രവിമോചിതനാണെന്നുള്ള അറിവ് കന്യക മറിയം ആനന്ദത്തോടുകൂടി പ്രസ്താവിക്കുകയാണ്. യേശുവിന്റെ ജനനവും പിന്നീടുള്ള പരസ്യ ശുശ്രൂഷയും എല്ലാം കന്യകമറിയാമിന്റെ ഈ വെളിപ്പെടുത്തലുകൾ അക്ഷരംപ്രതി ശരിവയ്ക്കുന്നവയായിരുന്നു. പരിശുദ്ധനായവൻ വലിയ കാര്യങ്ങൾ ചെയ്യുന്നവനാണെന്നും അവൻ തന്നെ ഭയപ്പെടുന്നവരെ ഉയർത്തുന്നവനാണെന്നും, വിശക്കുന്നവരെ നൻമകൊണ്ട് നിറയ്ക്കുന്നവനാണെന്നും വാഗ്ദാനങ്ങളെ നിറവേറ്റുന്നവനാണെന്നും കന്യകമറിയാമിനെപ്പോലെ വിശ്വാസക്കണ്ണാൽ കാണുവാൻ നമുക്കും സാധിക്കണം. ദൈവം നമ്മുടെ ജീവിതത്തിലും ലോകചരിത്രത്തിലും ചെയ്യുന്ന വീര്യപ്രവൃത്തികളെ ആത്മനയനങ്ങളാൽ നമുക്ക് ദർശിക്കാം. □

## എം. ജി. ഒ. സി. എസ്. എം. ശതാബ്ദി

**1. സ്റ്റീവാർഡ്സ്**

കോട്ടയം : എം. ജി. ഒ. സി. എസ്. എം. ശതാബ്ദി കോൺഫറൻസിൽ സ്റ്റീവാർഡ്സ് ആയി സേവനമനുഷ്ഠിക്കുവാൻ +2 തലം മുതൽ പഠിക്കുന്ന 100 പേരെ ആവശ്യമുണ്ട്. 2008 നവംബർ 8–ാം തീയതി നടക്കുന്ന സ്റ്റീവാർഡ്സ് ഓറിയന്റേഷൻ പ്രോഗ്രാമിൽ പങ്കെടുക്കുവാൻ സന്നദ്ധതയുള്ളവരും രജിസ്റ്റർ ചെയ്താൽ മതിയാകും. യൂണിറ്റ് പ്രസിഡണ്ടിന്റെ സാക്ഷിപത്രം സഹിതം താഴെക്കൊടുത്തിരിക്കുന്ന വിലാസത്തിൽ പേരുകൾ രജിസ്റ്റർ ചെയ്യണം.

**2. സ്മരണിക**

ശതാബ്ദിയോടനുബന്ധിച്ച് പുറത്തിറക്കുന്ന സ്മരണികയിൽ ഉൾപ്പെടുത്തുവാനായി ഓർത്തഡോക്സ് വിദ്യാർത്ഥി പ്രസ്ഥാനത്തെ സംബന്ധിക്കുന്ന മുൻകാല ചിത്രങ്ങളോ സ്മരണികകളോ പ്രവർത്തനങ്ങളെപ്പറ്റിയുള്ള ലേഖനങ്ങളോ, വാർത്തകളോ കൈവശമുള്ളവർ ദയവായി അവയുടെ വിശദവിവരങ്ങൾ അറിയിക്കുവാൻ അപേക്ഷിക്കുന്നു.

*ഫാ. ഡോ. വി. എം. ഏബ്രഹാം,*
*ജനറൽ സെക്രട്ടറി, M.G.O.C.S.M*
*പി. ബി. നമ്പർ 610, കോട്ടയം 689 001*

## സണ്ടേസ്കൂൾ ഏകദിന സമ്മേളനം

ചെങ്ങന്നൂർ ഭദ്രാസനത്തിലെ സണ്ടേസ്കൂൾ, പന്തളം ഡിസ്ട്രിക്റ്റ് ഏകദിന സമ്മേളനം പന്തളം–അറത്തിൽ സെന്റ് ജോർജ് മഹാ ഇടവകയിൽ വച്ച് ആ ഇടവകയുടെ ദ്വിശതാബ്ദിയുടെ ഭാഗമായി 2008 നവംബർ 9–ാം തീയതി ഞായറാഴ്ച ഇടവക വികാരി റവ. ഫാ. മത്തായി കുന്നിലിന്റെ അദ്ധ്യക്ഷതയിൽ നടത്തപ്പെടുന്നു. വൈദിക സെമിനാരി അദ്ധ്യാപകൻ റവ. ഫാ. ജോൺ തോമസ് കരിങ്ങാട്ടിൽ, റവ. ഫാ വിൽസൺ ശങ്കരത്തിൽ, H.R.D Trainer ശ്രീ. സുനിൽ ഡി. കുരുവിള എന്നിവർ ക്ലാസ്സുകൾ എടുക്കും. ഡിസ്ട്രിക്റ്റിലെ എല്ലാ അദ്ധ്യാപകരും സമ്മാനാർഹരായ വിദ്യാർത്ഥികളും പങ്കെടുക്കണമെന്ന് ഡിസ്ട്രിക്റ്റ് ഇൻസ്പെക്ടർ സി. കെ. റെജി അറിയിച്ചു.

## NATIONAL INTEGRATION PROGRAMME

ഗുജറാത്തിൽ പ്രവർത്തിക്കുന്ന സൊസൈറ്റി ഓഫ് സെന്റ് ബേസിലിന്റെ കീഴിലുള്ള 6 സ്കൂളുകളിൽ നിന്നും അദ്ധ്യാപകരും വിദ്യാർത്ഥികളും ചേർന്ന 90 പേരടങ്ങുന്ന സംഘം സൊസൈറ്റി പ്രസിഡന്റുകൂടിയായ അഭി. തോമസ് മാർ അത്താനാസിയോസ് മെത്രാപ്പോലീത്തായുടെ സപ്തതിയോടനുബന്ധിച്ച് കേരളത്തിൽ എത്തുന്നു. 2008 നവംബർ 6ന് കോട്ടയം മാമ്മൻ മാപ്പിള ഹാളിലും നവംബർ 7ന് പുത്തൻകാവ് സെന്റ് മേരീസ് കത്തീഡ്രൽ ഓഡിറ്റോറിയത്തിൽ നാഷണൽ ഇന്റഗ്രേഷൻ എന്ന വിഷയത്തെ ആസ്പദമാക്കിയുള്ള കലാപരിപാടികൾ അവതരിപ്പിക്കുന്നതാണ്.

കാഴ്ചപ്പാട്

പി. എം. ജേക്കബ്, മെഴുവേലി

# മൃഗീയതയിൽ വളരുന്ന മനസുകൾ

നന്മയും തിന്മയും കൂടിച്ചേർന്ന നൂലുകൾ കൊണ്ടുള്ള ഒരു വലയാണ് ജീവിതമെന്ന് ഷേക്സ്പിയർ പറഞ്ഞിട്ടുണ്ട്. മനുഷ്യ മനസിന്റെ അധമ സ്വഭാവത്തെ എടുത്തു കാട്ടുന്ന സംഭവങ്ങളാണ് അടുത്തയിടെ ഒറീസായിലും മറ്റ് സംസ്ഥാനങ്ങളിലും അരങ്ങേറിയത്. ഏറ്റവും ഒടുവിൽ പൗരോഹിത്യം ജീവിത ചര്യയാക്കിയ ഒരു കന്യാസ്ത്രീ ക്രൂരമായി ബലാൽസംഗം ചെയ്യപ്പെട്ടിരിക്കുന്നു. മതേതരത്വത്തിന്റെയും ജനാധിപത്യത്തിന്റെയും ഈറ്റില്ലം എന്നഭിമാനിയ്ക്കുന്ന ഭാരതത്തിലാണ് ഇതു നടക്കുന്നതെന്നോർക്കണം. മനോഹരമായ ഈ ജീവിതം ദൈവത്തിന്റെ ദാനമായി സ്വീകരിക്കാത്തതാണ് ഈ ചെയ്തികൾക്ക് നിദാനം. ജീവിതത്തെ ഉൽകൃഷ്ടവും ഗുണകരവുമാക്കി തീർക്കേണ്ട ഉത്തരവാദിത്വം നമുക്കാണ്. ജീവിതം മഹത്വമാർജ്ജിക്കേണ്ടത് മനുഷ്യന്റെ പ്രവർത്തിയിലൂടെയാണ്. സദ്പ്രവർത്തികളാണ് അതിനുള്ള ഉപാധി. ദുഷ്പ്രവർത്തികൾ നമ്മെ അധപതപ്പിയ്ക്കുന്നു. മൃഗീയതയിലേക്ക് പുറംതള്ളുന്നു.

ജീവിതത്തിൽ ഏറ്റം സുന്ദരമായതും ശ്രേഷ്ഠമായതും എന്താണ് എന്ന ചോദ്യത്തിന് 'മനുഷ്യൻ' എന്നാണ് ഒരു ചിന്തകൻ നൽകിയ ഉത്തരം. തത്വചിന്തകരും പ്രവാചകരും നൂറ്റാണ്ടുകളായി തിന്മയുടെയും ദുഷ്ടതയുടെയും ലോകത്തിൽ നന്മയുടെ വിളനിലമായ ഒരു മനുഷ്യനെ കാണാൻ കണ്ണിൽ എണ്ണയൊഴിച്ച് കാത്തിരുന്നു. ഗ്രീക്ക് തത്വചിന്തകനായ ഡയോജനീസ്, ആഥൻസ് തെരുവീഥിയിലൂടെ നട്ടുച്ചയ്ക്ക് റാന്തൽ വിളക്കുമായി പരതി നടന്നു. രണ്ടുകാലിൽ നടക്കുന്ന മനുഷ്യരൂപങ്ങളുടെ ഇടയിൽ ഒരു നല്ല മനുഷ്യനെ കാണാൻ വേണ്ടി. ഈ ലോകത്തെ നന്മയിലേക്ക് മാറ്റി മറിക്കാൻ നല്ല മനുഷ്യർക്കേ കഴിയൂ. ഫാ. ഡാമിയൻ, മാഡം ക്യൂറി, ഫ്ളോറൻസ് നൈറ്റിഗേൽ, ഗാന്ധിജി, മാർട്ടിൻ ലൂഥർ കിംഗ്, മദർ തെരേസ തുടങ്ങിയവർ നല്ലവരായിരുന്നതുകൊണ്ടാണ് നന്മ പങ്ക് വയ്ക്കുവാനും അതുവഴി മറ്റുള്ളവരുടെ ജീവിതം ധന്യമാക്കുവാനും അവർക്ക് കഴിഞ്ഞത്. ജീവിതത്തിന്റെ സൗന്ദര്യവും മാധുര്യവും മനുഷ്യനന്മയിലാണ് അടിസ്ഥാനമായിരിക്കുന്നത്. മനുഷ്യൻ വിവേകി ആകുവാൻ നന്മയും തിന്മയും തിരിച്ചറിയുവാൻ കഴിയുക എന്നതാണ് ഒന്നാമതു വേണ്ടത്. സോളമൻ രാജാവ് ഇസ്രായേലിന്റെ രാജാവായി അഭിഷേകം ചെയ്യപ്പെട്ട ദിവസം ദൈവത്തോട് പ്രാർത്ഥിച്ചത് ഒരേ കാര്യത്തിനുവേണ്ടി മാത്രമാണ്. "ദൈവമേ, നന്മയും തിന്മയും തിരിച്ചറിഞ്ഞ് ഈ ജനത്തെ ഭരിക്കാൻ വേണ്ട വിവേകം ഈ ദാസന് നൽകിയാലും". ദൈവം സോളമന്റെ പ്രാർത്ഥനകേട്ട് വിവേകവും ജ്ഞാനവും സമൃദ്ധിയായി നൽകി. മനുഷ്യഹൃദയം ഒരു പാത്രം പോലെയാണ്. അതിൽ നന്മയുടെ നിർമ്മല ജലം നിറച്ചാൽ ഹൃദയം തുളുമ്പുമ്പോൾ ചിന്തകളിലൂടെയും വാക്കുകളിലൂടെയും പ്രവർത്തികളിലൂടെയും നന്മയുടെ നീരുറവ പുറത്തുവരും. തിന്മയുടെ കലക്കവെള്ളമാണ് അതിൽ നിറഞ്ഞിരിക്കുന്നതെങ്കിൽ ചിന്തകളിലൂടെയും മറ്റും പുറത്തുവരുന്നത് തിന്മയുടെ മലിന ജലമായിരിക്കും. നിർഭാഗ്യവശാൽ ഇന്നു പല മത തീവ്രവാദ സംഘടനകളും ഈ തിന്മയുടെ മലിനജല പ്രവാഹകരായി മാറിയിരിക്കുന്നു. ഇതിന്റെ ഒഴുക്കാണ് നാം ഉത്തരേന്ത്യൻ നഗരങ്ങളിൽ കാണുന്നത്. ഇതിനെ നന്മകൊണ്ട് നേരിടാൻ നമുക്ക് സാധിക്കണം. മനുഷ്യ ഹൃദയത്തെ സത്ചിന്തകൾക്കൊണ്ട് നിറയ്ക്കാൻ പര്യാപ്തമായ പ്രവർത്തനങ്ങൾ ഉണ്ടാകണം. ഒറീസയിലെ കൽഹണ്ടിയിൽ അഭിവന്ദ്യ ഒസ്താത്തിയോസ് തിരുമേനി തുടങ്ങിവച്ച മനുഷ്യസ്നേഹപ്രചോദിതമായ പ്രവർത്തനങ്ങൾ മാത്രം മതി മലിനമായ മനസ്സുള്ളവർക്ക് മതപരിവർത്തനങ്ങളുണ്ടാകുവാൻ. കേരളത്തിനു വെളിയിൽ ക്രിസ്തുസ്നേഹം പങ്കിടുന്ന മിഷനറിമാർക്ക് ഇത് ഒരു വെല്ലുവിളിയായിരിക്കാം. പക്ഷേ അനുഭവങ്ങളുടെ തിരകളിലൂടെ മുന്നേറുവാൻ അവർക്ക് മനോധൈര്യമുണ്ടാകാൻ നമുക്ക് പ്രാർത്ഥിക്കാം. ശരിയെന്ന് ചിന്തിച്ചുറക്കുന്നതിൽ പതറാതെ നിൽക്കാനും സത്യസന്ധമായി പ്രവർത്തിക്കാനും, ആത്മവിശ്വാസം നഷ്ടപ്പെടുത്താതെ പ്രതിസന്ധികളെ നേരിടുവാനും നമ്മുടെ പ്രാർത്ഥനകൾ അവരെ സഹായിക്കും. □

**Speech delivered by H.G. Thomas Mar Athanasios on the Occasion of the "Mooron Koodasha" of the Armenian Orthodox Church held in the Mother See of the Holy Etchmiadsin.**



Your Holiness, Karekkin II , the Supreme Patriarch and Catholics of all Armenians Ecumenical Patriarch His All Holiness Bartholomew I. Your Excellencies Mr. Prime Minister, Your Graces, Rev. Fathers ,Venerated Monks and nuns ,distinguished guests, and beloved pilgrims of the Apostolic Church in America.

First of all, I together with the Apostolic delegates from the Malankara Orthodox Church bring to you the Apostolic blessings and greetings of H.H Moran Mar Baselios Marthoma Didimos I, the Supreme Catholicos of the East and Malankara Metropolitan of India. The Supreme Catholicos and the pilgrims of the Church in India would be glad to greet everyone here in the name of the Holy Trinity-One true God.

For all of us, this is a moment of great joy and thanks giving. This is a time of spiritual gratification and national pride. This is a very historic day for Armenia and for the Armenian people who are privileged to be the devoted children of this blessed land. This is the day when the Armenian Church all over the world rejoices. The Orthodox Church in India, one of your sister churches feels grateful to God for having shared a common faith. Also the Orthodox Church in India cherishes the beautiful and spiritual memories of the pastoral visits of former Armenian ecclesiastical hierarchs to India. It was during the visit of H.H. Vaskan I the new Catholicate Palace and the new block in our Theological seminary were inaugurated by H. Holiness. The Malankara Orthodox Church was very active in the Ecumenical movement right from its inception and very active now with the Armenian Church and other Oriental Orthodox Churches. The contribution of the Late H.G. Paulos Mar Gregorios, H.G. Philipose Mar Theophilos , Rev. Dr. V.C. Samuel and now that of Rev. Dr. K. M. George all members of the Malankara Orthodox Church will always remembered in the Ecumenical circle.

Your Holiness Karekkin II the members of the Malankara Orthodox Syrian Church remember with gratitude that in 2006 a memorial service was held in the Mother See of Holy Etchemiadisin , in the presence of the members of the Joint Commission of the Theological dialogue between Roman Catholic Church and Oriental Orthodox Churches in memory of H.H. Baselios Marthoma Mathews II. From the bottom of my heart I thank you Your Holiness

once again.

Permit me to say one more word. Your All Holiness Ecuminical Patriarch Bartholomew I in his talk last night mentioned about the agreement reached between the Byzantine and Oriental Orthodox Churches in the Pan Orthodox Christendom . I request in all humility to Your All Holiness Ecuminical Patriarch Bartholomew I and Your Holiness Karekkin II . to make all possible efforts to bring the two families together at the Eucharistic table of our Lord and Saviour Jesus Christ at the earliest .



In our liturgical texts Holy Muron is described as the Holy fragrance of Christ, the seal and symbol of true faith and the culmination of all spiritual gifts. The faithful are initiated into the priesthood of Christ and of the Church through anointing. Through this consecration we have all been called upon to be like Christ. The essential truth of the consecration of the Holy Muron is realized in the christianization of our lives, and in our becoming Christ like with the help of the Holy Spirit.

There is an ancient tradition behind the use of the Holy Muron for anointing just like the use of water in the Baptismal Sacrament. In the Old Testament we read of Kings, Priests and Prophets being anointed with Holy Oil. In the New Testament, the coming down of the Holy Spirit on some one is referred to as anointing ( 1 Jn 2:27; 2 Cor 1:21; Lk 4:18)

The Gospel proclaims that Christ was anointed with the Holy Spirit. The Holy Spirit anoints us so that we can partake of Christ who is Priest, King, and the Prophet, all at the same time.

The sweet smelling oil specially prepared with a certain days of fasting and prayers and sanctified is the Holy Muron. The process of preparing and consecrating Holy Oil helps us to sanctify ourselves and to spread the sweet and Holy smell wherever we go. May God the Holy Trinity the Father , the Son and the Holy Spirit shower His blessings in abundance upon everyone gathered here. May God bless Armenia and especially the Holy

Armenian Church , the Supreme Patriarch and Catholics of All Armenians, Bishops, Priests , monks, nuns and the Holy pilgrims of the Apostolic Armenian Church.

Thank you all once again. May God Bless all of us. □

## മദ്ധ്യസ്ഥ പ്രാർത്ഥനാ ധ്യാനം

ചെങ്ങന്നൂർ :– 2008 സെപ്റ്റംബർ 7–ാം തീയതി സഭയാകമാനം മദ്ധ്യസ്ഥപ്രാർത്ഥനാ ദിനമായി ആചരിച്ചു. ഭദ്രാസന പ്രാർത്ഥനാ യോഗത്തിന്റെ നേതൃത്വത്തിൽ കുളനട സെന്റ് ജോർജ്ജ് ചാപ്പലിൽ വെച്ച് മദ്ധ്യസ്ഥ പ്രാർത്ഥനാദിനത്തോടനുബന്ധിച്ച് പ്രത്യേകമായ പ്രോഗ്രാം സംഘടിപ്പിച്ചു. വചനശുശ്രൂഷ, ധ്യാനം, മദ്ധ്യസ്ഥ പ്രാർത്ഥന തുടങ്ങിയവക്ക് ഭദ്രാസന വൈസ് പ്രസിഡന്റ് റവ. ഫാ. നൈനാൻ വി. ജോർജ്, ഭദ്രാസന സെക്രട്ടറി സജി പട്ടരുമഠം, ജോ. സെക്രട്ടറി ശ്രീ. എസ്. പാപ്പച്ചൻ, ഡിസ്ട്രിക്ട് സെക്രട്ടറിമാരായ ശ്രീ. വി. എം. ജോയി, ശ്രീ. കെ. റ്റി. രാജു, ശ്രീ. ഷാബു മാമ്മൻ എന്നിവർ നേതൃത്വം നൽകി.

## നേതൃത്വ സംഗമം

ചെങ്ങന്നൂർ :– ഭദ്രാസന പ്രാർത്ഥനാ യോഗത്തിന്റെ ആഭിമുഖ്യത്തിൽ ജനറൽ സെക്രട്ടറിമാരുടെ ഒരു യോഗം 2008 സെപ്റ്റംബർ മാസം 14–ാം തീയതി ബഥേൽ അരമനയിൽ വച്ചു നടത്തി. ഓരോ ഇടവകയിലെയും പ്രാർത്ഥനാ യോഗം പ്രവർത്തനങ്ങളെക്കുറിച്ച് യോഗം വിലയിരുത്തി. ഭദ്രാസന വൈസ് പ്രസിഡന്റ് റവ. ഫാ. നൈനാൻ വി. ജോർജ്, ഭദ്രാസന സെക്രട്ടറി സജി പട്ടരുമഠം, ജോ. സെക്രട്ടറി എസ്. പാപ്പച്ചൻ, മാനേജിംഗ് കമ്മറ്റിയംഗം ശ്രീ. ഏബ്രഹാം മാത്യു വീരപ്പള്ളിൽ എന്നിവർ യോഗത്തിൽ സംസാരിച്ചു. ശ്രീ. കെ. റ്റി. രാജു, ശ്രീ. വി. എം. ജോയി, ശ്രീ. ഷാബു മാമ്മൻ, ശ്രീ. എബി അലക്സാണ്ടർ, ശ്രീ. എ. സി. മത്തായി എന്നിവർ നേതൃത്വം നൽകി.

പാതിരിക്കഥകൾ

കശ്ശീശാ

# വിറങ്ങലിച്ച നിമിഷങ്ങൾ

ആശുപത്രി മുറിയിൽ കാലുകുത്തിയപ്പോൾ താൻ അറിയാതെ ഒരു നിമിഷം നിന്നുപോയി.

ആറു വർഷങ്ങൾക്കു ശേഷമുള്ള ഒരു കൂടിക്കാഴ്ചയാണ്. ഇങ്ങനെയായിരിക്കുമെന്ന് ഒരിക്കലും കരുതിയില്ല. ഒരു കണ്ടുമുട്ടൽ പോലും ആഗ്രഹിച്ചിരുന്നില്ല. ആ പള്ളിയിൽ നിന്നു പോന്നതിനുശേഷം പലരും പല കാര്യങ്ങൾക്കും താല്പര്യത്തോടെ വന്ന് ക്ഷണിച്ചിട്ടും കുട്ടപ്പനുമായിട്ടുള്ള കൂടിക്കാഴ്ച ഇഷ്ടപ്പെടാത്തതിനാൽ പോകാൻ താല്പര്യം കാണിച്ചിട്ടില്ല.

എന്നാൽ ബാബു വന്നു വിളിച്ചപ്പോൾ-'അപ്പച്ചന്റെ അവസാന ആഗ്രഹമാണ് അച്ചനെ ഒന്നു കാണണം' - വരാതിരിക്കാൻ കഴിഞ്ഞില്ല. ആ മനുഷ്യനുമായിട്ട് ആദ്യകാലത്ത് അത്രമാത്രം അടുപ്പത്തിലായിരുന്നു. അയാളുടെ സ്നേഹം വെറുതെ പൊള്ളയായിരുന്നുവെന്ന് അറിഞ്ഞപ്പോൾ അയാളെ തനിക്ക് ഉൾക്കൊള്ളാൻ കഴിഞ്ഞില്ല.

മരണാസന്നനായി ആ മനുഷ്യൻ തന്നെ കാണുവാൻ ആഗ്രഹിക്കുന്നു. എന്തിനായിരിക്കാം!

കടന്നു ചെന്നു. സ്നേഹം കാണിച്ചും ബഹുമാനം കാണിച്ചും പലരും ഒതുങ്ങി നിന്നു.

കുട്ടപ്പന്റെ കട്ടിലിനരികിലേക്ക് നീങ്ങിനിന്നു.

അദ്ദേഹം കണ്ണുതുറന്ന് എന്നെ നോക്കി. ആ കണ്ണുകളിൽ അത്ഭുതം നിഴലിട്ടിരുന്നു. പെട്ടെന്ന് ഭാവങ്ങൾ മാറിമാറി വന്നുകൊണ്ടിരുന്നു. ഒന്നും വ്യക്തമായി വായിച്ചെടുക്കാൻ കഴിഞ്ഞില്ല.

അയാളുടെ അധരങ്ങൾ ചലിച്ചു. പക്ഷെ, ശബ്ദം പുറത്തേക്കു വന്നില്ല.

മൂത്തമകൻ ബേബി അടുത്തു വന്നു പറഞ്ഞു 'അപ്പച്ചൻ പറഞ്ഞിട്ടാ അച്ചനെ വിളിച്ചത് എന്തോ പറയാനുണ്ടത്രേ. പക്ഷെ, ബാബു ഇവിടെ നിന്ന് ഇറങ്ങി അല്പം കഴിഞ്ഞപ്പോൾ അപ്പച്ചന്റെ സംസാരശേഷി നഷ്ടപ്പെട്ടു. എങ്കിലും നല്ല ബോധമുണ്ട്.'

കുട്ടപ്പന്റെ ഈ ദയനീയാവസ്ഥ മനസ്സിൽ സ്മരണകൾ തൊട്ടുണർത്തി.

പള്ളി പൊതുയോഗങ്ങളിൽ വാചാലമായി സംസാരിച്ച് തന്റെ അഭിപ്രായങ്ങളെ അംഗീകരിപ്പിച്ചിരുന്ന കുട്ടപ്പൻ.

ആദ്ധ്യാത്മിക സംഘടനകളിൽ ഹൃദസ്ഥമായി സംസാരിച്ച് ജനഹൃദയങ്ങളെ അപഹരിച്ച കുട്ടപ്പൻ. രാഷ്ട്രീയ സാമുദായിക സാംസ്ക്കാരിക വേദികളിൽ സരസമായി സംസാരിച്ച് ജനസമ്മതി നേടിയ കുട്ടപ്പൻ. ദീർഘകാലം പഞ്ചായത്ത് പ്രസിഡന്റ് സ്ഥാനത്ത് വിരാജിച്ച കുട്ടപ്പൻ.

സംസാരിപ്പാൻ ആഗ്രഹിച്ചിട്ടും ശബ്ദം പുറത്തുവരാതെ വിമ്മിട്ടപ്പെടുന്ന കുട്ടപ്പനെ കണ്ടപ്പോൾ തന്റെ കണ്ണുകൾ നിറഞ്ഞുപോയി.

കുട്ടപ്പൻ കൈയുയർത്തി തന്റെ വലതുകരത്തിൽ പിടിച്ചു. വിടുവിക്കാൻ കഴിയാതെവണ്ണം ശക്തമായിരുന്നു ആ പിടുത്തം. മനസ്സിൽ കിടന്ന് അലതല്ലിയ വികാരങ്ങളെല്ലാം ആ പിടിയിൽ പ്രകടമായി.

തന്റെ മുഖത്തേക്ക് സൂക്ഷിച്ചു നോക്കിയ ആ കണ്ണുകൾ നിറഞ്ഞൊഴുകി. ചുണ്ടുകൾ വിതുമ്പി. ഞരങ്ങി വ്യക്തമായ ചില ശബ്ദങ്ങൾ മാത്രം പുറത്തേക്ക് ഒഴുകിയിറങ്ങി.

എന്തുപറഞ്ഞാണ് അദ്ദേഹത്തെ ആശ്വസിപ്പിക്കുക. വാക്കുകൾക്കുവേണ്ടി താനും തത്രപ്പെട്ടു.

ഇടതുകരത്താൽ താൻ അയാളുടെ കണ്ണുനീർ തുടച്ചു. തന്റെ കണ്ണുകളിൽ നിന്ന് ബാഷ്പകണങ്ങൾ അയാളുടെ മാറിടത്തിൽ വീണത് താൻ ആദ്യം അറിഞ്ഞില്ല. അയാളുടെ മുഖത്ത് വികാരങ്ങളുടെ വേലിയേറ്റം ശക്തമാകുന്നത് ഈറനണിഞ്ഞ കണ്ണുകളിലൂടെ ഞാൻ കണ്ടു.

ഓർമ്മകൾ ആറു വർഷം പിന്നിലേക്ക് പാഞ്ഞു. പുതിയ ഭരണസമതിയെ തെരഞ്ഞെടുക്കുന്നതിനുള്ള നടപടി ക്രമങ്ങൾ പൂർത്തിയാക്കി. ഭരണഘടനാനുസൃതമാണ് പൊതുയോഗം. ചോദ്യം ചെയ്യാൻ പാടില്ലാത്തവണ്ണം എല്ലാം ചെയ്തു കഴിഞ്ഞു. പൊതുയോഗത്തെക്കുറിച്ച് പരസ്യമായി പറഞ്ഞതിനോടൊപ്പം അവസാന ലിസ്റ്റും പ്രസിദ്ധപ്പെടുത്തി.

പൊതുയോഗം കൂടുന്നതിനു മുമ്പുള്ള വെള്ളിയാഴ്ച. കുട്ടപ്പൻ കുടിശ്ശിഖ തീർത്തത് അന്നാണ്. ലിസ്റ്റിൽ പേരു ചേർക്കണമെന്ന് സെക്രട്ടറിയോട് ആവശ്യപ്പെട്ടു. പ്രശ്നം തന്റെ അടുക്കലേക്കു വിട്ടു. കുട്ടപ്പനോട് സൗമ്യമായി കാര്യങ്ങൾ പറഞ്ഞു മനസ്സിലാക്കി. കുട്ടപ്പനു മനസ്സിലാകാഞ്ഞല്ല, പേരു ചേർത്തേ മതിയാകൂ. ഇനിയും പേരു ചേർക്കാൻ പറ്റില്ലായെന്ന് താൻ തീർത്തു പറഞ്ഞു. ഗൗരവം അല്പം കൂടിപ്പോയോ എന്നു സംശയം. പൊതുയോഗത്തിൽ കാണാമെന്നു പറഞ്ഞു കുട്ടപ്പൻ ഇറങ്ങിപ്പോയി.

'കുട്ടപ്പനു ട്രസ്റ്റിയാകണമത്രെ. വോട്ടുപിടുത്തം തുടങ്ങിയിട്ടുണ്ട്'. സെക്രട്ടറിയുടെ കമന്റാ

ണ്.

പൊതുയോഗമായി. വോട്ടവകാശമില്ലാത്തവരെ ഇറക്കിവിടുന്നില്ല. അവർ വെറുതെ കാഴ്ചക്കാരായിരിക്കും. അഭിപ്രായം പറയാൻ പാടില്ല. പൊതുയോഗ നടപടി സംക്ഷിപ്തമായി ഞാൻ അറിയിച്ചു.

കുട്ടപ്പൻ ആദ്യം എഴുന്നേറ്റ് പൊതുയോഗത്തിന്റെ നിയമസാധുതയെ ചോദ്യം ചെയ്തു.

'ഞാൻ കുമ്പസാരിച്ച് കുർബ്ബാന അനുഭവിച്ചിട്ടുണ്ട്. എനിക്കു കുടിശ്ശികയുമില്ല. എന്റെ വോട്ടവകാശം നിഷേധിച്ചിരിക്കുന്നു.

കുട്ടപ്പന്റെ എതിർപ്പു മുഴുവൻ വികാരിയോടായിരുന്നു. അയാളുടെ വാദമുഖങ്ങളെല്ലാം. താൻ ഖണ്ഡിച്ചു. പക്ഷെ കുട്ടപ്പൻ വഴങ്ങിയില്ല.

സൗമ്യവാക്കുകൾ ഫലിച്ചില്ല

താൻ ഗൗരവം ഭാവിച്ചു.

കുട്ടപ്പനോട് ഇരിക്കാൻ ആവശ്യപ്പെട്ടു. അയാൾ കേട്ടില്ല.

തന്റെ ക്ഷമ നശിച്ചു.

'ഇറങ്ങെടാ വെളിയിൽ' അതൊരു ഗർജ്ജനമായിരുന്നു.

അയാൾ അതേ ശബ്ദത്തിൽ തിരിച്ചടിച്ചു.

'ഞാനല്ല ഇറങ്ങേണ്ടത്, താനാണ്. ഞാൻ ഇവിടുത്തെ സ്ഥിരാംഗമാണ്. അച്ചൻ താല്ക്കാലികൻ. അയാളെ പിൻതാങ്ങാനും ആളുണ്ടായി. ആളുകൾ രണ്ടു ഗ്രൂപ്പായി. തർക്കങ്ങളും ബഹളങ്ങളും നിയന്ത്രിക്കാൻ കഴിഞ്ഞില്ല. പൊതുയോഗം പിരിച്ചുവിട്ടു.

പ്രതീക്ഷിച്ചത് നേടിയെടുത്ത ആഹ്ലാദം കുട്ടപ്പന്റെയും കൂട്ടരുടെയും ഹൃദയത്തിൽ അലതല്ലി. ആർപ്പുവിളികളോടെ അവർ പള്ളിയിൽ നിന്നും ഇറങ്ങി.

അപ്രതീക്ഷിതമായ സംഭവങ്ങളിൽ മുറിപ്പെട്ട ഹൃദയവുമായി മുറിയിലിരിക്കുമ്പോൾ അയാൾ ഗൗരവത്തോടെ കയറി വന്നു. പലരും മുറിയിലുണ്ട്.

അതുവരെ കണ്ടിട്ടില്ലാത്ത കുട്ടപ്പനെ ഞാൻ അവിടെ കണ്ടു.

'അച്ചൻ ഇന്നു പൊതുയോഗത്തിൽ സംസാരിച്ചതെല്ലാം പാരമ്പര്യവും സംസ്ക്കാരവുമില്ലാത്ത വിധത്തിലായിരുന്നു. കഷ്ടം അയാൾ പറഞ്ഞു.

'ഇതു രണ്ടും എനിക്കുണ്ടെന്നു ഞാൻ തന്നോടു പറഞ്ഞിട്ടില്ല. ഇപ്പോൾ മനസ്സിലായല്ലോ. തനിക്കു പോകാം. ഞാനും വിട്ടുകൊടുത്തില്ല.

'പോകാൻ പറയാൻ അച്ചനാരാ ? ഈ കാണുന്ന വസ്തുക്കളെല്ലാം എന്റെ വല്യപ്പച്ചന്റെ പേരിലാണെന്ന് അച്ചനറിയില്ലായിരിക്കും' അയാൾ പറഞ്ഞു.

'പണ്ട് കർത്താവിനെ മലമുകളിൽ കൊണ്ടു നിറുത്തി മറ്റെ പുള്ളിക്കാരനും ഇങ്ങനെയാ പറഞ്ഞത്. പ്രമാണം മടക്കി പെട്ടിയിൽ സൂക്ഷിച്ചു വച്ചേര്. ആവശ്യം വരുമ്പോൾ കാണിക്കാം.' തന്റെ മറുപടി കേട്ട് മറ്റുള്ളവർ പൊട്ടിച്ചിരിച്ചു.

'തന്നെ ഞാൻ കാണിക്കാമെടോ!' കലി തുള്ളി അയാൾ ഇറങ്ങിപ്പോയി.

പിറ്റേ ഞായറാഴ്ച സ്ഥലമാറ്റ കല്പന താൻ തന്നെ പരസ്യമായി വായിച്ചു. വെളിയിൽ മാലപ്പടക്കം പൊട്ടി.

ഓർമ്മകളിൽ നിന്നുണർന്നപ്പോൾ കൈയിലെ പിടി അയഞ്ഞിരുന്നു. കുട്ടപ്പന്റെ തണുത്ത കരം തന്റെ കയ്യിൽ നിന്നും പതുക്കെ ഊർന്നു കട്ടിലിൽ പതിച്ചു. കൂടി നിന്നവർ നിലവിളിച്ചപ്പോൾ എന്തു ചെയ്യണമെന്നറിയാതെ ഞാൻ വിറങ്ങലിച്ചു നിന്നുപോയി. □

## പ്രസംഗമത്സര വിജയികൾ



MGOCSM ചെങ്ങന്നൂർ ഭദ്രാസനത്തിന്റെ ആഭിമുഖ്യത്തിൽ നടത്തിയ പ്രസംഗമത്സരത്തിൽ ഒന്നാം സ്ഥാനം മാവേലിക്കര ഭദ്രാസനത്തിൽ കറ്റാനം സെന്റ് സ്റ്റീഫൻസ് MGOCSM യൂണിറ്റിലെ സിറിൾ രാജനും, രണ്ടാം സ്ഥാനം നിരണം ഭദ്രാസനത്തിൽ തലവടി–അമിച്ചകരി സെന്റ് മേരീസ് MGOCSM യൂണിറ്റിലെ ബിൻസി മറിയം സ്കറിയായും അർഹരായി. വിജയികൾക്കൊപ്പം പ്രസ്ഥാനം ഭദ്രാസന കോർഡിനേറ്റർ പി. എം. സാമുവേൽ, ഡീക്കൻ എൽദോ, ഭദ്രാസന വൈസ് പ്രസിഡന്റ് ഫാദർ വിൽസൺ ശങ്കരത്തിൽ ശ്രീമതി ജെസ്സി ചാൾസ്, ശ്രീമതി ജെസ്സി സാബു എന്നിവർ.

## വായനക്കാരുടെ ശ്രദ്ധയ്ക്ക്

**ബഥേൽ പത്രിക വരിസംഖ്യ പുതുക്കുവാനുള്ള സൗകര്യം പരുമലപള്ളിയുടെ കിഴക്കുഭാഗത്ത് പ്രവർത്തിക്കുന്ന എം.ഒ.സി. പബ്ലിക്കേഷൻ സെയിൽസ് കൗണ്ടറിൽ ലഭ്യമാക്കിയിട്ടുണ്ട്. വായനക്കാർ ഈ സൗകര്യം പ്രയോജനപ്പെടുത്തുമെന്ന് അഭ്യർത്ഥിക്കുന്നു.**

**എഡിറ്റർ**

## വേദപരിചയം പ്രശ്നോത്തരി – 2

**ചോദ്യങ്ങൾ :–**

1. 'പഞ്ചഗ്രന്ഥ'ങ്ങളിലെ ആകെ അദ്ധ്യായങ്ങളുടെ എണ്ണം 'A' യും പ്രബോധന പുസ്തകങ്ങളിലെ (സങ്കീർത്തനം + സദൃശവാക്യങ്ങൾ + സഭാ പ്രസംഗം + ഉത്തമഗീതം) ആകെ അദ്ധ്യായങ്ങളുടെ എണ്ണം 'B' യും സെഖര്യാ പ്രവചന പുസ്തകത്തിലെ ആകെ അദ്ധ്യായങ്ങൾ 'C' യും ആയാൽ താഴെപറയുന്നതിൽ ഏതാണ് ശരി? (i) A+B = C (ii) A+B+C = 201 (iii) A+C = B (iv) A+C = B +50 (v) ഇവ ഒന്നും ശരിയല്ല.
2. ശലോമോൻ യഹോവയ്ക്ക് പണിത ആലയത്തിന്റെ നീളം, വീതി, ഉയരം?
3. യോശിയാവ് എത്രാം വയസ്സിലാണ് രാജാവായത്?
4. ആബീമെലെക്ക് ചുട്ടുകൊന്ന ശേഷം ഗോപുര വാസികൾ എത്ര?
5. ആദിമസഭയിലെ വിധവമാരുടെ പ്രശ്നങ്ങൾ പരിഹരിക്കുവാൻ തെരഞ്ഞെടുക്കപ്പെട്ടവർ (ശെമ്മാശ്ശന്മാർ) എത്ര?
6. ക്രിസ്തുവിന്റെ സംസ്ക്കാരത്തിലേക്കായി നിക്കോദേമോസ് കൊണ്ടുവന്ന കൂട്ട് എന്ത്? എത്ര?
7. യേശുക്രിസ്തു ചെയ്ത അടയാളങ്ങളും അത്ഭുതങ്ങളും ആകെ എത്രയെന്ന് കണ്ടുപിടിക്കാമോ?
8. കർത്താവ് 12 അപ്പോസ്തോലന്മാരെ തെരഞ്ഞെടുത്ത് അയയ്ക്കുമ്പോൾ അവരോട് ഉപദേശിക്കുന്ന / നിർദ്ദേശ്ശങ്ങൾ നൽകുന്ന സന്ദർഭത്തിൽ കുരികിലിനെ (ഒരു പക്ഷി)യും അതിന്റെ വിലയെയും പരാമർശിക്കുന്നു. കുരികിലിന്റെ വില എത്ര? സുവിശേഷങ്ങളിലെവിടെയാണ് ഇത് കാണുന്നത്.?
9. സഹോദരൻ എത്രവട്ടം പിഴച്ചാൽ ക്ഷമിക്കണം എന്നാണ് കർത്താവ് പഠിപ്പിച്ചത്?
10. കർത്താവിന്റെ ഉപമയിൽ മുന്തിരിതോട്ടത്തിൽ ജോലിക്കായി വിളിക്കപ്പെട്ട വേലക്കാരുടെ കൂലി എത്ര?
11. മോശ എത്രനാൾ ജീവിച്ചു?
12. യോസഫിന്റെ ആയുസ്?

### പ്രശ്നോത്തരി – 1 ശരിയുത്തരം

1. 70–ാം വയസ്സിൽ (ഉൽപ്പത്തി 11:26)
2. 450 അടി, 75 അടി, 45 അടി (ഉൽപ്പത്തി 6:15)
3. 930 സംവത്സരം
4. 75 വയസ്സ് (ഉൽപ്പത്തി 12:4)
5. 127 സംസ്ഥാനങ്ങൾ (എസ്ഥേർ 1:1)
6. 100 (1 രാജാ: 18:4)
7. 7–ാം വയസ്സിൽ (2 രാജാ. 11:21)
8. 7 (1 യോഹന്നാൻ; 2 യോഹ.; 3 യോഹ.; 1 പത്രോസ്; 2 പത്രോസ്; യാക്കോബ്; യൂദാ)
9. മൂവായിരത്തോളം പേർ (അപ്പോ. പ്രവ. 2:39)
10. 153 വലിയ മീൻ (യോഹ. 21:11)
11. 666 (വെളിപാട് 13:18)
12. 176 (119–ാം സങ്കീർത്തനം)

ജിജി പണിക്കർ കെ. വൈരമൺ
അങ്ങാടിയ്ക്കൽ സൗത്ത് പി. ഒ., ചെങ്ങന്നൂർ 689 122
PH; 9447682782

### പ്രശ്നോത്തരി –1

**ശരിയുത്തരം (എല്ലാ ചോദ്യങ്ങൾക്കും) അയച്ചവർ**

(1)ശ്രീമതി ഏലിയാമ്മ ജോർജ്, മണലിൽ വീട്, നീർവിളാകം (2) ശ്രീമതി മറിയാമ്മ ഇടിക്കുള, കുറ്റിക്കാട്ട് പടിഞ്ഞാറ്റതിൽ, വെണ്മണി (3) ജിജിൻ ജോൺ മാത്യു, മല്ലപ്പള്ളിൽ ഹൗസ്, കടപ്ര (4) ഷൈനി ബൈജു, പുളിനിൽക്കുന്നതിൽ, നെല്ലിമല (5) ശ്രീമതി ഗ്രേസി തോമസ് ചെങ്ങഴത്ത് ഗ്രേസ് കോട്ടേജ്, പേരിശ്ശേരി (6) അഞ്ചു മറിയം ജോർജ്, തെങ്ങുംതറയിൽ, മാക്കാംകുന്ന് (7) ശാലു മാത്യു ഫിലിപ്പ്, മുരിങ്ങാശ്ശേരിൽ തടിശ്ശേരിൽ, കോഴിമല (8) ശ്രീമതി റോസമ്മ ശാമുവേൽ, പ്രിൻസി വില്ല, ബുധനൂർ (9) ആൻസി സാറാ ജോർജ്, ഷാരോൺ ഹൗസ്, ഇടനാട് (10) റിൻസി എം. പീറ്റർ, പുത്തൻവിളയിൽ, കുരമ്പാല (11) നിഷാ എം. ശമുവേൽ, മുണ്ടക്കൽ പീടികയിൽ, പന്തളം (12) ജെസ്സ്നാ റേച്ചൽ ജോൺ, മല്ലപ്പള്ളിൽ ഹൗസ്, കടപ്ര (13) ശ്രീമതി തങ്കമ്മ ഏബ്രഹാം, ആര്യമംഗലം, കോടുകുളഞ്ഞി (14) ബിൻസി മാത്യു, മുറിയിൽ ഹൗസ്, നീർവിളാകം (15) ശ്രീമതി റോസമ്മ റോയി, കുഴങ്ങാട്ട് വടക്കേതിൽ, നീർവിളാകം (16) ശ്രീമതി സാലമ്മ തോമസ്, അയന്തിയിൽ റോബിൻ വില്ല, ഓതറ (17) ജീനാ മാത്യു, ഇടവത്തറ പീടികയിൽ, നീർവിളാകം (18) ശ്രീമതി സൂസമ്മ ചാക്കോ, മുക്കത്ത്, കുടശ്ശനാട് (19) ശ്രീമതി മേരിക്കുട്ടി മാത്യു, ബിജോ ഭവൻ, മാലക്കര

**ശരി ഉത്തരങ്ങൾ അയച്ചവർ (ഒന്നോ രണ്ടോ തെറ്റുകൾ വരുത്തിയവർ)**

(20) ജിതിൻ കെ. തോമസ്, മാന്താനത്ത് മുണ്ടക്കിലേത്ത് (21) ശ്രീമതി സൂസമ്മ വർഗ്ഗീസ്, ഇടക്കൊല്ലൂർ മലയിൽ, വള്ളംകുളം (22) ശ്രീമതി സരളാ പോൾ (Rtd. HM) കുന്നത്ത്, കോലഞ്ചേരി (23) ബിജോ മാത്യു, ഓതറ ദയറാ, ഓതറ (24) ശ്രീമതി അന്നമ്മ ഏബ്രഹാം, മുളമൂട്ടിൽ ലിജോ വില്ല, ചെങ്ങന്നൂർ

### പ്രശ്നോത്തരി – 1 ലെ വിജയി

**ശ്രീമതി ഏലിയാമ്മ ജോർജ്ജ്,**
മണലിൽ വീട്, നീർവിളാകം

ജ്യോതിർഗമയ

ഫാ. നൈനാൻ വി. ജോർജ്ജ്

# ഉത്സാഹപൂർവ്വം മുന്നോട്ട് ....

*ഒരു പ്രവൃത്തിയുടെ വിജയസാഫല്യത്തിന് നിദാനം നിരന്തരമായ അദ്ധ്വാനമാണ്. പ്രയത്നശാലികൾക്ക് വിജയം ഉറപ്പാണ്. യന്ത്രങ്ങളുടെ പ്രവർത്തനക്ഷമതയെ സഹായിക്കുവാനുപയോഗിക്കുന്ന ഗ്രീസോയിൽ പോലെ മനുഷ്യന്റെ പ്രയത്നത്തെ സഫലമാക്കുന്നതാണ് ഉത്സാഹം. "ഉത്സാഹമില്ലാതെ മഹത്തായതൊന്നും നേടിയിട്ടില്ലായെന്ന്" എമേഴ്സൺ പറയുന്നു. അതുകൊണ്ട് വിജയത്തിന്റെ ഇന്ധനമായി ഉത്സാഹത്തെ കണക്കാക്കാം. പഠനത്തിൽ മുഴുവൻ ശ്രദ്ധയും കേന്ദ്രീകരിച്ചുകൊണ്ട് ഉത്സാഹത്തോടുകൂടി പഠിക്കുന്ന ഒരു വിദ്യാർത്ഥിയും പരാജയപ്പെടുകയില്ല. താല്പര്യവും ഉത്സാഹവുമില്ലാതെ പഠനത്തിലേർപ്പെടുന്നവർക്ക് മടുപ്പും മുഷിപ്പും ഉണ്ടാകുക സ്വഭാവികമാണ്. അവർക്ക് ജീവിതം തന്നെ ഭാരമായി അനുഭവപ്പെടും. ഈ മനോഭാവക്കാർ ഒരിക്കലും ജീവിതത്തിൽ വിജയിക്കില്ല. ഇരുമ്പ് ചൂടാകുമ്പോൾ അതിന്റെ തുരുമ്പെല്ലാം നശിക്കുന്നതുപോലെ നമ്മുടെ പ്രവർത്തികളിലെ അലസതയും അരസികതയും ഉത്സാഹം കൊണ്ട് ഇല്ലാതാക്കണം.*

*ഉത്സാഹത്തോടുകൂടിയ നിരന്തരമായ അദ്ധ്വാനം കൊണ്ട് ജീവിതവിജയം കൈവരിച്ചവർ നിരവധിയാണ്. നക്ഷത്രശാസ്ത്രത്തിന്റെ പിതാവെന്നറിയപ്പെടുന്ന വില്യം ഹെർഷൽ ഇരുനൂറ് പ്രാവശ്യം പരാജയപ്പെട്ടതിന് ശേഷമാണ് ഒരു ടെലസ്കോപ്പ് ഉണ്ടാക്കിയത്. ഒരു മൈക്രോസ്കോപ്പ് ഉണ്ടാക്കുവാൻ ലെയ്വിൻ ഹുക്ക് വർഷങ്ങളോളം ഉത്സാഹഭരിതനായി പണിയെടുത്തു.*

*ഉത്സാഹശാലികളുമായുള്ള ബന്ധം നമ്മുടെ വിജയത്തിന് സഹായകമാണ്. നിരുത്സാഹികൾ നമുക്ക് അസ്വസ്ഥതയും നിരാശയുമാണ് നൽകുക. ജന്മസിദ്ധമായ കഴിവുകളെ പരമാവധി പ്രയോജനപ്പെടുത്തി നല്ലതെന്തെങ്കിലും ചെയ്യുവാൻ ഉത്സാഹപൂർവ്വം നാം ശ്രമിക്കണം. ശ്രമമില്ലെങ്കിൽ പ്രവർത്തനമില്ല. പ്രവർത്തനമില്ലെങ്കിൽ വിജയവുമില്ല. അന്ധയും ബധിരയുമായ ഹെലൻ കില്ലറെന്ന അമേരിക്കൻ വനിതയുടെ ജീവിതം ആത്മവിശ്വാസവും ഉത്സാഹവും കൊണ്ട് ഔന്നിത്യം നേടിയതിനുദാഹരണമാണ്. അലസമനോഭാവം ഉള്ളവർക്ക് വിജയം എന്നും ബാലികേറാമലയായിരിക്കുമെന്നതിൽ തർക്കമില്ല. ഇത്തരക്കാർ വിജയികളാകണമെങ്കിൽ അലസത ഉപേക്ഷിക്കണം. നമ്മുടെ മനസ്സിൽ കടന്നു കൂടുന്ന തെറ്റായ ധാരണകളെ ത്യജിക്കുകയും, ലഭ്യമാകുന്ന വിജയങ്ങളിൽനിന്നും മുന്നേറുവാനുള്ള പാഠങ്ങൾ സ്വായത്തമാക്കുകയും, നിരുത്സാഹമൊക്കെ നിർമ്മാർജ്ജനം ചെയ്യാനുള്ള ഉത്സാഹമാർജ്ജിക്കുകയും ലക്ഷ്യബോധമുണ്ടാകുകയും ചെയ്താൽ വിജയം സുനിശ്ചിതമായിരിക്കും. മിൽട്ടൺ പറയുന്നു "സ്വയം ഭരിക്കുകയും ആഗ്രഹങ്ങളെയും അഭിനിവേശങ്ങളെയും നിയന്ത്രിക്കുകയും ചെയ്യുന്നവൻ ഒരു രാജാവിനേക്കാൾ ഉന്നതനാണ്."* □

## സൺഡേസ്കൂൾ വാർത്തകൾ

ബഹുമാന്യരായ സഹപ്രവർത്തകരെ,

2008ലെ ഭദ്രാസനതലത്തിലുള്ള സഹപാഠ്യ മത്സരങ്ങൾ ഒക്ടോബർ 11ന് ബഥേലിൽ വെച്ച് നടത്തപ്പെട്ടു. സോണൽ മത്സരം നവംബർ 8ന് നടക്കുന്നതാണ്.

**അദ്ധ്യാപക പരിശീലനക്ലാസ്സ് :** 2008 ഒക്ടോബർ 8, 9, 10 തീയതികളിൽ ഭദ്രാസന സണ്ടേസ്ക്കൂൾ അദ്ധ്യാപക പരിശീലനക്ലാസ്സ് ബഥേലിൽ വെച്ച് നടന്നു. റവ. ഫാ. ഡോ. ജോൺ പണിക്കർ വി. മാമോദീസ വേദപുസ്തകാടിസ്ഥാനത്തിൽ, ഡോ. ജോസ് പാറക്കടവിൽ അദ്ധ്യാപനത്തിന്റെ മാർഗ്ഗവും ലക്ഷ്യവും, ഫാ. ഡോ. ഒ. തോമസ് അദ്ധ്യാപനത്തിൽ മനഃശാസ്ത്രപരമായ ആശയ വിനിമയം, റവ. ഫാ. ഡോ. മാർക്കോസ് ജോസഫ് പരിസ്ഥിതി അവബോധം സണ്ടേസ്ക്കൂൾ അദ്ധ്യാപനത്തിൽ, റവ. ഫാ. ഷിബു വർഗീസ് കൂദാശകളും വിവിധ സഭാ പാരമ്പര്യവും എന്ന വിഷയങ്ങളെപ്പറ്റി ക്ലാസ്സുകൾ എടുത്തു. റവ. ഫാ. നൈനാൻ വി. ജോർജ്ജ് ധ്യാനം നയിച്ചു. സമാപന സമ്മേളനത്തിൽ ഫാ. മാത്യു തോമസ് അദ്ധ്യക്ഷത വഹിച്ചു. അഭി. തോമസ് മാർ അത്താനാസിയോസ് തിരുമേനി അനുഗ്രഹ പ്രഭാഷണം നടത്തി. റവ. ഫാ. സി. കെ. ഗീവർഗീസ്, റവ. ഫാ. മാത്യു വർഗീസ്, റവ. ഫാ. ഗീവർഗീസ് ജോൺ എന്നിവർ പ്രസംഗിച്ചു. പ്രസ്തുത പരിപാടി വിജയിപ്പിക്കുന്നതിന് ബഹു. വികാരിഅച്ചൻന്മാരും പ്രഥമ അദ്ധ്യാപകരും ആത്മാർത്ഥമായി സഹകരിച്ചു. 176 അദ്ധ്യാപിക അദ്ധ്യാപകർ ഈ പരിശീലനക്ലാസ്സിൽ 3 ദിവസവും ആദ്യാവസാനം വന്ന് സംബന്ധിച്ചു.

5 മുതൽ 10 വരെയും 12–ാം ക്ലാസ്സിലേയും കുട്ടികൾക്കുള്ള സ്പെഷ്യൽ കോച്ചിംഗ് ക്ലാസ്സ് 2008 ഡിസംബർ 21, 22, 23 തീയതികളിൽ ബഥേൽ അരമനയിൽ വെച്ച് ക്രമീകരിക്കുന്നതാണ്. അദ്ധ്യാപക പരിശീലനക്ലാസ്സ്, സ്പെഷ്യൽ കോച്ചിംഗ് ക്ലാസ്സ് എന്നിവയെപ്പറ്റിയുള്ള വിവരങ്ങൾ കാണിച്ച് ഇടവക മെത്രാപ്പോലീത്താ അഭിവന്ദ്യ തോമസ് മാർ അത്താനാസ്സിയോസ് തിരുമേനിയുടെ കല്പന എല്ലാ പള്ളികളിലും വായിച്ചുകേട്ടിരിക്കുമല്ലോ.

എല്ലാ കാര്യങ്ങളുടേയും വിജയത്തിനായി ഏവരുടേയും ആത്മാർത്ഥമായ പ്രാർത്ഥനയും സഹകരണങ്ങളും വീണ്ടും അഭ്യർത്ഥിക്കുന്നു.

സ്നേഹത്തോടെ കർത്തൃ ശുശ്രൂഷയിൽ

**റ്റി. എം. വർഗ്ഗീസ്** (ഭദ്രാസന ഡയറക്ടർ)

ബാലപത്രിക

ആനി ജേക്കബ് ചാരുനിൽക്കുന്നതിൽ

# ഇന്നിന്റെ പ്രാധാന്യം

സ്നേഹമുള്ള കൂട്ടുകാരെ,

ലോട്ടറി ടിക്കറ്റുകാരന്റെ വാഹനത്തിൽ നിന്നും എപ്പോഴും കേൾക്കുന്ന ഒരു പല്ലവിയാണ് "നാളെ, നാളെ" എന്നാൽ നമ്മുടെ ജീവിതത്തിൽ ഈ പദം കൂടുതൽ പ്രാധാന്യമുള്ളതാകയാൽ ഇന്നിന്റെ പ്രസക്തി നഷ്ടപ്പെട്ടു പോകും.

വേദപുസ്തകത്തിൽ 'ഇന്ന്' എന്നുള്ളത് ആവർത്തിച്ചു കേൾക്കുന്ന വാക്കാണ്. "ഇന്ന് നിങ്ങൾ എന്റെ ശബ്ദം കേൾക്കുന്നുവെങ്കിൽ നിങ്ങളുടെ ഹൃദയം കഠിനമാക്കരുത്. ഞങ്ങൾക്ക് ആവശ്യമുള്ള അപ്പം ഇന്നു ഞങ്ങൾക്കു തരണമേ" എന്നാണ് പ്രാർത്ഥനയിൽ അപേക്ഷിക്കുന്നത്. "മകനേ ഇന്നു നീ എന്റെ മുന്തിരിതോട്ടത്തിൽ പോയി ജോലി ചെയ്യുക" എന്ന് ഒരു ഉപമയിൽ പിതാവു പറയുന്നു.

യേശുക്രിസ്തു അനുസ്മരിപ്പിക്കുന്നത് - "അതിനാൽ നിങ്ങൾ നാളയെപ്പറ്റി ചിന്താകുലരാകേണ്ടതില്ലല്ലോ?"

ഇന്നലെകളുടെ പോരായ്മകളെയും പരാജയങ്ങളെയും ഇന്നു നമുക്ക് തിരുത്തുവാനും പരിഹരിക്കുവാനും കഴിയണം. നാളേയ്ക്കു വേണ്ടിയുള്ള അടിത്തറയിടുന്നത് ഇന്നാണ്. ഇന്നു ചെയ്യുവാനുള്ളതും ചെയ്യാവുന്നവയുമായവ ഇന്നുതന്നെ ചെയ്യുക എന്ന പ്രമാണം നാം ജീവിതത്തിൽ കൈക്കൊള്ളണം.

കാര്യങ്ങൾ ചെയ്തു തീർക്കാതെ നാളേയ്ക്കു നാളേക്കു മാറ്റി വയ്ക്കുന്നത് അലസത കൊണ്ടാണ് അതുമൂലം ഭാരങ്ങൾ ഏറുകയും അവ ദുർവഹമായി തീരുകയും ചെയ്യും.

കുട്ടികൾ തങ്ങളുടെ കൃത്യനിർവ്വണത്തിൽ വളരെ ശ്രദ്ധാലുക്കൾ ആയിരിക്കണം. പഠിക്കുവാനുള്ള കാര്യങ്ങൾ അന്നു തന്നെ പഠിച്ചു തീർക്കണം. പ്രയാസമുള്ള കാര്യങ്ങൾ ആദ്യം ചെയ്തു തീർക്കണം. അതിന് അദ്ധ്വാനവും ആലോചനയും കൂടുതൽ വേണ്ടിവരും. സ്വയമായി ചെയ്തു തീർക്കുവാൻ നിവർത്തിയില്ലാത്തതിന് മറ്റുള്ളവരുടെ സഹായം അപേക്ഷിക്കാം.

അന്നന്നു ചെയ്യേണ്ട പ്രവർത്തികൾ ഏതെല്ലാമെന്ന് ദിവസത്തിന്റെ ആരംഭത്തിൽ തന്നെ മനസ്സിൽ ക്രമപ്പെടുത്തണം. ദിവസവും പ്രഭാതത്തിൽ അരമണിക്കൂർ പ്രാർത്ഥനയ്ക്കും ധ്യാനത്തിനുമായി മാറ്റി വച്ചാൽ മനഃശാന്തി ലഭിക്കുവാനും നിത്യകൃത്യങ്ങൾ സുഗമമാക്കുവാനും ഉപകരിക്കും. ദിനചർച്ചകൾ, പഠനം, വിനോദം മുതലായവയെല്ലാം കൃത്യമായ സമയം മാറ്റിവച്ച് അതിനനുസരിച്ച് സമയം ചെലവഴിച്ചാൽ ഓരോ ദിവസവും ഭംഗിയായി പൂർത്തീകരിക്കുവാൻ കഴിയും.

കൂട്ടുകാരുടെ ഇന്നിന് നാളെയെക്കാൾ പ്രാധാന്യമുള്ളതാകണം ഇന്നലെയിൽനിന്നും പാഠങ്ങൾ ഉൾക്കൊണ്ട് നാളെക്കുവേണ്ടി തയ്യാറെടുക്കുവാൻ ഇന്ന് ഉപകരിക്കും.

ദിവസവും ഉള്ള ജോലികൾ അതേദിവസം തന്നെ പൂർത്തീകരിച്ചാൽ ഒന്നും കുടിശിഖയായി അവശേഷിക്കയില്ല. ജീവിത ഭാരങ്ങൾ കുറയ്ക്കുവാനും മനഃശാന്തി ലഭിക്കുവാനും ഇതു സഹായകമാകും.

ഇന്നു സജീവമാക്കൂ ! നാളെ വിശ്രമിക്കാം.

ദൈവം അനുഗ്രഹിക്കട്ടെ!

സ്നേഹപൂർവ്വം ആനിച്ചേച്ചി.

## യുവവേദി

പ്രിയ സുഹൃത്തുക്കളെ,

ഒക്ടോബർ 9 ന് യുവജന പ്രസ്ഥാനം സേവന ദിനമായി ആചരിച്ചു. സേവന ദിനത്തോടനുബന്ധിച്ച് ബഥേൽ അരമനയും പരിസരവും ശുചിയാക്കി. അഭിവന്ദ്യ തോമസ് മാർ അത്താനാസിയോസ് തിരുമേനി ഉത്ഘാടനം നിർവ്വഹിച്ചു. ഒക്ടോബർ 11 ന് പന്തളം ഡിസ്ട്രിക്റ്റ് സമ്മേളനവും, കലാമത്സരവും കുരമ്പാല സെന്റ് തോമസ് വലിയപള്ളിയിൽ വെച്ചു നടത്തപ്പെട്ടു. പുത്തൻകാവ് ഡിസ്ട്രിക്റ്റ് സമ്മേളനവും, കലാമത്സരവും ഒക്ടോബർ 19 ന് ഇടനാട് സെന്റ് മേരീസ് പള്ളിയിൽ വെച്ച് നടത്തപ്പെടുന്നു. ഒക്ടോബർ 1, 2 തീയതികളിൽ കോട്ടയം യൂത്ത് സെന്ററിൽ വെച്ച് നടന്ന നേതൃത്വപരിശീലന ക്യാമ്പിൽ ഏറ്റവും കൂടുതൽ അംഗങ്ങൾ നമ്മുടെ ഭദ്രാസനത്തിൽ നിന്നും സംബന്ധിച്ചു. പങ്കെടുത്ത ഏവരോടും ഉള്ള നന്ദി അറിയിക്കുന്നു. ഭദ്രാസന കൺവൻഷന്റെ പ്രസംഗ സംഗ്രഹ വിതരണം വിജയകരമാക്കിയ എല്ലാ പ്രവർത്തകരോടും നന്ദി അറിയിക്കുന്നു.

നവംബർ 2 ന് 11 മണിക്ക് ഗാനപ്രഭാഷണ പരമ്പര 'ബഥെസ്ദാ' ബഥേൽ അരമനയിൽ വെച്ച് നടത്തപ്പെടുന്നു. എല്ലാ യൂണിറ്റ് സെക്രട്ടറിമാരും പങ്കെടുക്കുമെന്ന് വിശ്വസിക്കുന്നു.

നിരന്തരം പ്രസ്ഥാനത്തിനുവേണ്ടി പ്രാർത്ഥിക്കണമെന്ന് അപേക്ഷിച്ചുകൊണ്ട് നിർത്തുന്നു.

എന്ന് സ്നേഹപൂർവ്വം

**സിബി മത്തായി**

(യുവജനപ്രസ്ഥാനം ഭദ്രാസന സെക്രട്ടറി)

# മെത്രാസനത്തിൽ നിന്നുള്ള അറിയിപ്പുകൾ

ഏവരുടെയും ക്ഷേമാശൈര്യങ്ങൾ ആരാഞ്ഞുകൊണ്ട് എഴുതി തുടങ്ങട്ടെ. 2008 നവംബർ 1-ാം തീയതി ആകുമ്പോൾ, ഭദ്രാസന സെക്രട്ടറിയായി ഞാൻ ചുമതല ഏറ്റിട്ട് ഒരു വർഷം തികയുകയാണ്. കഴിഞ്ഞ ഒരു വർഷത്തെ പ്രവർത്തനങ്ങളിൽ എന്നോടൊപ്പം സഹകരിച്ച നിങ്ങളേവരോടും എന്റെ അകൈതവമായ നന്ദി രേഖപ്പെടുത്തുന്നു. പ്രവർത്തനങ്ങളിൽ ന്യൂനതകൾ സംഭവിച്ചിട്ടുണ്ടെങ്കിൽ ചൂണ്ടിക്കാട്ടുമല്ലോ. തുടർന്നും നിങ്ങളേവരുടെയും പ്രാർത്ഥനയും സഹകരണവും നിർദ്ദേശങ്ങളും പ്രതീക്ഷിക്കുന്നു.

ഭദ്രാസന കൺവൻഷൻ, അഭിവന്ദ്യ ഇടവക മെത്രാപ്പോലീത്തയുടെ സപ്തതി ആഘോഷം, ദശാംശ പദ്ധതി, പീലക്സിനോസ് വൈദീക മിഷന്റെ പ്രഥമ വിദേശമിഷൻ എന്നിവ ടി വർഷത്തെ പ്രധാന സംഭവങ്ങളാണ്. സമയബന്ധിതമായി ഭദ്രാസനപൊതുയോഗം വിളിച്ചു കൂട്ടാൻ സാധിച്ചുവെന്നുളളതും എടുത്തു പറയേണ്ട കാര്യമാണ്.

ഈ അവസരത്തിൽ താഴെപ്പറയുന്ന കാര്യങ്ങളിൽ നിങ്ങളേവരുടെയും പ്രത്യേക ശ്രദ്ധ നൽകുന്നതിനും, സമയബന്ധിതമായി കാര്യങ്ങൾ നടപ്പാക്കുന്നതിനും ഉത്സാഹിക്കണമെന്ന് താൽപ്പര്യപ്പെടുന്നു.

1. 2009-ലെ ഭദ്രാസന കൺവൻഷന്റെയും, ക്യാമ്പ് / കോൺഫറൻസ് എന്നിവയുടെയും ചെലവിലേക്ക് ഭവനമൊന്നിന് 15 രൂപ എന്നുള്ള തുക ശേഖരിച്ച് 2009 ജനുവരി 15-നു മുമ്പായി ഭദ്രാസന ഓഫീസിൽ ഏൽപ്പിക്കുന്നതിനും, അതിനുവേണ്ടിയുള്ള പ്രവർത്തനങ്ങൾ ഉടനെ ആരംഭിക്കുന്നതിനും താൽപ്പര്യം കാണിക്കണമേ.

2. 2009-ലെ ഡയറിയിൽ ചേർക്കേണ്ടതായ ടെലിഫോൺ നമ്പരുകൾ പള്ളികളുടെ e-mail id/ website എന്നിവയും, 2008 ലെ ഡയറിയിൽ ഏതെങ്കിലും വിവരങ്ങൾ തെറ്റായി ചേർത്തിട്ടുണ്ടെങ്കിൽ അവയും, പുതിയതായി ചേർക്കുവാനുള്ള വിവരങ്ങൾ എന്നിവയും 2008നവംബർ 15-നു മുമ്പായി രേഖാമൂലം ഭദ്രാസന ആഫീസിൽ ഏൽപ്പിക്കേണ്ടതാണ്.

3. OVBS കാണിക്ക, ശൂനോയോ കാണിക്ക എന്നിവ നൽകുവാനുള്ള പള്ളികളുടെ ലിസ്റ്റ് ഭദ്രാസന ഓഫീസ് നോട്ടീസ് ബോർഡിൽ പ്രസിദ്ധം ചെയ്തിട്ടുണ്ട്. വർഷാവസാനം ടി തുകകൾ അടച്ചു തീർക്കുന്ന മുൻ കീഴ്വഴക്കം മാറ്റിക്കൊണ്ടുള്ള ഇടവക മെത്രാപ്പോലീത്തായുടെ കൽപ്പന (No.C-09/2008 dated 18.05.08)ലഭിച്ചിട്ടുണ്ടല്ലോ. ആയതിനാൽ ഉടനെതന്നേ ടി നൽകുവാനുള്ള തുകകൾ ഭദ്രാസന ആഫീസിൽ അടയ്ക്കുമല്ലോ.

4. ഭദ്രാസന ജൂബിലി വർഷത്തിൽ പ്രസിദ്ധീകരിക്കുവാൻ ആഗ്രഹിക്കുന്ന ഭദ്രാസന ഡയറക്ടറിയിൽ ആ ഇടവകയുടെ സംക്ഷിപ്ത ചരിത്രവും , ഫോട്ടോയും (ഇടവക പൊതുയോഗം അംഗീകരിച്ചത്) 2009 ജൂൺ മാസത്തിനുള്ളിൽ നൽകുന്നത് ഉചിത മായിരിക്കും.

ദശാംശ പദ്ധതി ഓരോ ഇടവകയിലും നടപ്പിൽ വരുത്തുന്നതിലേക്കായി ബഹു .വികാരി അച്ചൻമാർ ഓരോ ഇടവകയിലും രണ്ടോ, മൂന്നോ കോർഡിനേറ്റേഴ്സിനെ തിരഞ്ഞെടുത്ത് പ്രവർത്തനം ആരംഭിക്കണമെന്നും, ഭദ്രാസന കേന്ദ്രത്തിൽ നിന്ന് അഭിവന്ദ്യ തിരുമേനി ചുമതലപ്പെടുത്തുന്ന ബഹുമാനപ്പെട്ട ജോർജ്ജ് ഏബ്രഹാം അച്ചൻ ഇടവകകൾ സന്ദർശിക്കുന്ന അവസരങ്ങളിൽ ശേഖരിച്ച ദശാംശം നൽകി രസീതുകൾ കൈപ്പറ്റേണ്ടതുമാണ്.

ഏവർക്കും കേരളപ്പിറവിയുടെയും, ദീപാവലിയുടെയും ആശംസകൾ നേർന്നുകൊണ്ടും, പ.പരുമല തിരുമേനിയുടെ മദ്ധ്യസ്ഥതയിൽ അഭയംപ്രാപിച്ചുകൊണ്ടും തൽക്കാലം നിർത്തട്ടെ.

സ്നേഹപൂർവ്വം
കർത്തൃശുശ്രൂഷയിൽ
**ഫാ. മാത്യു വർഗീസ് പുളിമൂട്ടിൽ**
(ഭദ്രാസന സെക്രട്ടറി)

## പ്രതിഷേധിച്ചു

ചെങ്ങന്നൂർ :- ഒറീസയിലും സമീപപ്രദേശങ്ങളിലും ക്രൈസ്തവ സമൂഹത്തിന് നേരെ നടക്കുന്ന ആസൂത്രിതമായ ആക്രമണങ്ങളിൽ ഭദ്രാസന പ്രാർത്ഥനായോഗം പ്രതിഷേധിച്ചു. അക്രമം അമർച്ച ചെയ്യുവാനും കുറ്റവാളികൾക്കെതിരെ കർശന നടപടികൾ സ്വീകരിക്കുവാനും കേന്ദ്ര-സംസ്ഥാന സർക്കാരുകൾ തയ്യാറാകണമെന്ന് യോഗം ആവശ്യപ്പെട്ടു. റവ. ഫാ നൈനാൻ വി. ജോർജ്ജ്, സജി പട്ടരുമഠം, എസ് പാപ്പച്ചൻ, ശ്രീ. കെ. റ്റി. രാജു, ശ്രീ. വി. എം. ജോയി, ശ്രീ. ഷാബു മാമ്മൻ, ശ്രീ. എബി അലക്സാണ്ടർ എന്നിവർ യോഗത്തിൽ സംബന്ധിച്ചു.